# മലങ്കര നസ്രാണി

മലങ്കര നസ്രാണികളുടെ പ്രതിവാര പത്രിക

പുസ്തകം 1 | ലക്കം 2 | 2005 ജൂലൈ 24-31 | പേജ് 11


"ജനങ്ങളുടെ മുന്നേറ്റശക്തിയാണ് വേണ്ടത്. ജനശക്തി വേണ്ട രീതിയിൽ സംഘടിപ്പിക്കണം. ജനാധിഷ്ഠിതമായ വലിയ മുന്നേറ്റത്തിനു സഹായിക്കുന്ന ശക്തി ഉയർന്നുവരണം. ഇരുട്ടു വർദ്ധിക്കുന്ന സമയം. ജനങ്ങൾ അക്ഷമരായി കഴിഞ്ഞു. സഹിക്കാൻ മേലാത്ത സ്ഥിതി വന്നാൽ ജനങ്ങൾ ഇളകും. ജനങ്ങൾ ഇളകണം. ഇതിനു കഴിയുന്ന ഒരു പുതിയ ബദൽശക്തി ആവശ്യമായിരിക്കുന്നു."

**– പൗലോസ് മാർ ഗ്രിഗോറിയോസ്**

# സഭാകേസുകൾ നടത്തുന്നത് പരുമലയിലെ പണം കൊണ്ടോ?

**ഷെല്ലി ജോൺ**

മലങ്കരസഭ വ്യവഹാരച്ചുഴിയിൽപ്പെട്ട് കൈകാലിട്ടടിക്കുവാൻ തുടങ്ങിയിട്ട് ഒരു നൂറ്റാണ്ടിലേറെയായി. അംശവടിയും മോതിരവും മാലയുമൊക്കെ പണയം വച്ച് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ കേസു നടത്തിയിരുന്നു എന്നത് ചരിത്രം. ആധുനിക കാലത്ത് കേസു നടത്തുവാൻ പണം എവിടെനിന്ന് എങ്ങനെ ഉണ്ടാകുന്നു എന്നതിനെക്കുറിച്ച് സഭാനേതൃത്വത്തിലുള്ള ആരോടെങ്കിലും ചോദിച്ചാൽ വ്യക്തമായി ഉത്തരം ലഭിക്കുമോ എന്ന കാര്യം സംശയമാണ്. സഭാംഗങ്ങളിൽ നിന്ന് കാശു പിരിച്ചല്ല കേസു നടത്തുന്നതെന്ന് നിയുക്ത കാതോലിക്കാബാവാ യൂത്ത് മൂവ്മെന്റിന്റെ ഹൈദരാബാദ് കോൺഫ്രൻസിൽ വച്ച് പരസ്യമായി പറഞ്ഞത് ഇപ്പോഴും ഓർക്കുന്നു. അദ്ദേഹത്തിന്റെ ഒരു ശിഷ്യനായ ഫാ. സാബു കുറിയാക്കോസ്, ആ പ്രസ്താവന ശരിയല്ല എന്നും കോഴിക്കോട് പള്ളി വികാരിയായിരിക്കുമ്പോൾ താൻ കേസിനായി പണം പിരിച്ച് കൊടുത്തിട്ടുണ്ടെന്നും രഹസ്യമായി പറഞ്ഞതും ഓർക്കുന്നു.

മണിക്കൂറിന് ലക്ഷങ്ങൾ വാങ്ങുന്ന നരിമാൻ എന്ന സീനിയർ വക്കീലാണ് സഭാകേസ് വാദിക്കുന്നത്. കേസ് നടത്തുവാൻ ഡൽഹിക്ക് പോകുന്നവരുടെ ചിലവ് (വിമാനയാത്ര, താമസം, ഭക്ഷണം) ഇതിനു പുറമെയാണ്. ചുരുക്കത്തിൽ കോടിക്കണക്കിന് രൂപയാണ് ഇപ്പോൾ സുപ്രീംകോടതിയിലുള്ള കേസിനു വേണ്ടി ചിലവായത്.

നരിമാൻ എന്ന വക്കീലിനെ ഏർപ്പാടാക്കികൊടുത്തത് ഒരു ടയർ കമ്പനിയുടെയും ഒരു പത്രത്തിന്റെയും ചുമതലക്കാരാണ്. ആ സ്ഥാപനങ്ങളുടെ കേസുകൾ വാദിക്കുന്ന വക്കീലു കൂടിയാണിദ്ദേഹം. സ്വാഭാവികമായും നരിമാനു പ്രതിബദ്ധത ഇവരോടാണ്. കേസിനുവേണ്ടി പരുമലയിലെ പണം, ഇടവകകളിൽ നിന്നു കിട്ടുന്ന തുച്ഛമായ ഒരു തുക (5000 വേണമെന്നു ബാവാ കല്പന അയക്കുമ്പോൾ 500 രൂപ അയച്ചു കൊടുക്കുന്ന മിടുക്കന്മാരാണ് നസ്രാണികൾ. മിക്ക പള്ളിക്കാരും പണം അയക്കാറുമില്ല) എന്നിവയോടൊപ്പം മേല്പറഞ്ഞ ബിസിനസ് സ്ഥാപനങ്ങൾ അവരുടെ ഒരു സംഭാവന കൂടി കേസ് നടത്തിപ്പിനായി കൊടുക്കുന്നു. അവരുടെ കള്ളപ്പണം വെളുപ്പിക്കാനാണ് ഇങ്ങനെ ചെയ്യുന്നതെന്ന് ആരെയും പറഞ്ഞു ബോദ്ധ്യപ്പെടുത്തേണ്ട കാര്യമില്ലല്ലോ.

ഈ ബിസിനസ് സ്ഥാപനങ്ങൾക്ക് അവരുടേതായ ചില ലക്ഷ്യങ്ങളുണ്ട്. അതിന്റെ നേതൃത്വത്തിലിരിക്കുന്നവർക്ക് സഭയിൽ പല നേതൃസ്ഥാനങ്ങളുമുണ്ട്. ഇവരുടെ ചില കണക്കുകൂട്ടലുകളും സ്ഥാപിത താല്പര്യങ്ങളും കേസ് വാദിക്കുന്നതിൽ പ്രതിഫലിക്കുന്നു എന്നത് ഒരു നഗ്നസത്യമാണ്. ഈ എഴുതിയ കാര്യങ്ങൾ ഊഹിച്ചു പറയുന്നതാണെന്ന് വായനക്കാർ ചിന്തിച്ചേക്കാം. ഇതിൽ സത്യമുണ്ടെന്ന് തെളി

(ശേഷം 11-ാം പേജിൽ)

## ബാവായുടെ സമ്പാദ്യമോ സഭയുടെ നാശത്തിന് കാരണം?

കോട്ടയം: പ. മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവായുടെ കോടിക്കണക്കിന് രൂപയുടെ സമ്പാദ്യത്തെക്കുറിച്ചുള്ള കഥകൾ പുറത്തുവന്നതോടെ ബാവായോട് സ്നേഹവും ഭക്തിയുമുണ്ടായിരുന്ന പലർക്കും അത് നഷ്ടമായിരിക്കുന്നു. 90 ലക്ഷം രൂപ കോട്ടയത്തെ ഒരു ബ്ലേഡു കമ്പനി പൊട്ടിയതുമൂലം അദ്ദേഹത്തിനു നഷ്ടപ്പെട്ടതായി 'മലങ്കര സഭാദീപം' റിപ്പോർട്ടു ചെയ്തിരുന്നു.

ബാവാതിരുമേനി അത്യാസന്നനിലയിൽ കിടന്നിരുന്ന സമയത്ത് അദ്ദേഹത്തിന്റെ സമ്പാദ്യം മുഴുവൻ അദ്ദേഹത്തോടടുത്ത ചിലർ തട്ടിയെടുത്തെന്നാണ് ജനസംസാരം. മെത്രാപ്പോലീത്തന്മാർ പോലും ബാവായ്ക്ക് അവിഹിതമായ സമ്പാദ്യമുണ്ടെന്ന് സമ്മതിക്കുന്നു.

ഇതു സംബന്ധിച്ച് ഒരു മെത്രാപ്പോലീത്തായോട് സംസാരിച്ചപ്പോൾ അദ്ദേഹം യോശുവാ പുസ്തകം ഏഴാം അദ്ധ്യായത്തിലെ ആഖാന്റെ കഥ പറഞ്ഞിട്ട്, കൂടാരത്തിനു നടുക്ക് കളവു മുതൽ ഇരുന്നതു മൂലം ദൈവകോപമുണ്ടായതുപോലെ, ബാവായുടെ അവിഹിത സമ്പാദ്യം ഇരിക്കുന്നതു മൂലം സഭയ്ക്കു ദോഷമുണ്ടാകുന്നു എന്നു പറയുകയുണ്ടായി.

നാട്ടുകാരിൽ നിന്നു പിരിച്ച പണം ഉപയോഗിച്ച് തന്റെ മാനേജ്മെന്റിൽ സ്ഥാപിച്ച അടൂർ സെന്റ് സിറിൾസ് കോളജ് സഭയുടെ കോളജുകളുടെ കോർപ്പറേറ്റ് മാനേജ്മെന്റിന് വിറ്റ് (മെത്രാപ്പോലീത്തായായിരിക്കുമ്പോൾ) കാശു വാങ്ങി എന്ന സത്യവും, ബാവായായശേഷം സ്ഥാപിച്ച വിവിധ സ്ഥാപനങ്ങൾ ബാവായുടെ കാലശേഷം സഭയ്ക്കു കിട്ടുമോ എന്ന കാര്യത്തിൽ ഉറപ്പില്ല എന്ന സ്ഥിതിയും, തൊണ്ണൂറു വയസു കഴിഞ്ഞിട്ടും സഭയുടെ ഭാവിയെക്കുറിച്ച് അല്പം പോലും കരുതലില്ലാതെ സ്ഥാനത്യാഗം ചെയ്യുവാൻ വിസമ്മതിക്കുന്നതും ബാവായ്ക്ക് ജനമദ്ധ്യത്തിൽ ഉണ്ടായിരുന്ന പ്രതിച്ഛായ തകരുവാൻ കാരണമായിട്ടുണ്ട്.

# വി. മാർത്തോമ്മാ ശ്ലീഹാ സ്ഥാപിച്ച പള്ളി പാലയൂരിലേതല്ല ആർത്താറ്റേത് തന്നെ

അരുമനാഥന്റെ പ്രിയശിഷ്യനായ വി. മാർത്തോമാ ശ്ലീഹായാൽ സ്ഥാപിതമായ മലങ്കരസഭയുടെ ചരിത്രത്തിൽ അദ്വീതിയമായ സ്ഥാനമാണ് കുന്നംകുളം മണ്ണിനുള്ളത്. ഊർശ്ലേമിലും അന്ത്യോഖ്യയിലും റോമിലും ക്രിസ്തീയ വിശ്വാസം രൂപപ്പെട്ടിരുന്ന കാലങ്ങളിൽത്തന്നെ, അപ്പോസ്തോലിക പാരമ്പര്യമുള്ള ഒരു ക്രിസ്തീയസഭ കുന്നംകുളത്തും രൂപീകൃതമായിരുന്നു എന്നുള്ളത് മലങ്കരസഭ മക്കൾക്ക് അഭിമാനകരമാണ്.

**മാർത്തോമായുടെ തലപള്ളിയുടെ പട്ടണമെന്നും, യഹൂദജാതിയുടെ കോളനിയെന്നും, നസ്രാണികളുടെ നാടെന്നും, രക്തസാക്ഷികളുടെ നഗരമെന്നും, ഉദയംപേരൂർ സുന്നഹദോസ് ബഹിഷ്കരിച്ച ധീരദേശാഭിമാനികളുടെ ദേശമെന്നും, മലങ്കരയിലെ എല്ലാ പള്ളികളുടെയും പേരിൽ സ്വർണ്ണപതക്കം സമ്മാനിയ്ക്കപ്പെട്ട വിശുദ്ധ മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ തമ്പുരാനെ പെറ്റ ഭാഗ്യവതിയായ മർത്തമറിയാം അമ്മയുടെ ദേവാലയ പട്ടണമെന്നും, മലങ്കര മക്കളുടെ ആത്മാഭിമാനത്തിന്റെ കറകളഞ്ഞ തെളിവായ ആർത്താറ്റ് പടിയോലയുടെ ജന്മഗൃഹമെന്നും വാഴ്ത്തപ്പെടുന്ന മലങ്കരയുടെ അതിശ്രേഷ്ഠാചര്യന്മാരായ രണ്ട് മലങ്കര മെത്രാപ്പോലീത്താന്മാരെ പ്രസവിച്ച ചരിത്രമുറങ്ങുന്ന കുന്നംകുളമേ "മലങ്കരയുടെ ഭാഗ്യനഗരം" എന്ന് ഞങ്ങൾ നിന്നെ പേർ വിളിച്ചു വാഴ്ത്തുന്നു.**

**മാർത്തോമ്മാ ശ്ലീഹാ കുരിശു സ്ഥാപിച്ചു, ബ്രാഹ്മണരിൽ നിന്ന് ക്രിസ്ത്യാനികളെ സ്നാനപ്പെടുത്തി എന്നുള്ളതിനെക്കുറിച്ച്**

മാർത്തോമ്മായുടെ സന്ദേശം യഹൂദന്മാരോ ബുദ്ധ - ജൈന മതാനുയായികളോ മറ്റു മതസ്ഥരോ ഗ്രഹിച്ച് അദ്ദേഹത്തിന്റെ അനുയായികളായി. അവർക്ക് ആരാധനാലയം പലയിടത്തും ഉണ്ടായിട്ടുണ്ടെങ്കിലും മാർത്തോമ്മാശ്ലീഹാ കുരിശു സ്ഥാപിച്ചു എന്നുള്ള അറിവ്, നമ്മുടെ ചരിത്രാവബോധത്തിന് നിരക്കുന്നതാണോ എന്ന് സംശയിക്കേണ്ടിയിരിക്കുന്നു. മശിഹായുടെ മരണം കുരിശിലായിരുന്നു എങ്കിലും കുരിശു ക്രിസ്തുമതാനുയായികളുടെ ആരാധനയുടെ കേന്ദ്രബിന്ദു ആകുന്നത് 4-ാം നൂറ്റാണ്ടിൽ കുസ്തന്തീനോസ് ചക്രവർത്തിയുടെ കാലത്താണ്.

അതുപോലെ തന്നെ മാർത്തോമ്മാശ്ലീഹാ ബ്രാഹ്മണരിൽ നിന്ന് മാനസാന്തരപ്പെടുത്തിയതാണ് ക്രിസ്ത്യാനികൾ എന്നുള്ള വാദവും ചരിത്രത്തിന് നിരക്കാത്തതാണ്. ക്രിസ്തുമതത്തിന്റെ വംശവും കുലവും കുലീനമാക്കുവാൻ ചരിത്രമെഴുതിയവർ ബ്രാഹ്മണ സമുദായത്തെ കേന്ദ്രീകരിച്ച് ചരിത്രം ഉണ്ടാക്കി. ചരിത്രത്തിന്റെ അർത്ഥപൂർണ്ണമായ പുനർവായന നടത്തുമ്പോൾ ഒന്നാം നൂറ്റാണ്ടിന് മുൻപ് ബുദ്ധ - ജൈന മതാനുയായികളും അതിനുശേഷം യഹൂദന്മാരും 4-ാം നൂറ്റാണ്ടിൽ ശൈവമതാനുയായികളും തുടർന്ന് മുഹമ്മദീയ മതവും അതിനുശേഷം ബ്രാഹ്മണരുമാണ് കേരളത്തിൽ എത്തുന്നത്. ബുദ്ധമത ഭരണക്രമത്തിൽ "തംബുധീരന്മാർ" എന്നൊരു ഉദ്യോഗവർഗ്ഗമുണ്ടായിരുന്നുവെന്നു 'ഈഴവ ചരിത്രം' എന്ന പുസ്തകത്തിൽ കെ. ഒ. ദാമോദരൻ രേഖപ്പെടുത്തിയിട്ടുണ്ട്. ഈ തംബു ധീരരിൽ ഒരു വിഭാഗമാണ് ക്രിസ്തുമതം സ്വീകരിച്ച നമ്പൂതിരിമാർ (ബ്രാഹ്മണരല്ല) എന്നു ഐ. സി. ചാക്കോ അഭിപ്രായപ്പെട്ടിട്ടുണ്ട്. ബ്രാഹ്മണർ ഒന്നാം നൂറ്റാണ്ടിൽ കേരളത്തിൽ ഇല്ലായിരുന്നു എന്നുള്ളത് ചരിത്ര സത്യമാണ്. അതുകൊണ്ട് ബ്രാഹ്മണരിൽ നിന്നാണ് ക്രിസ്ത്യാനികളെ സ്നാനപ്പെടുത്തിയതെന്ന് അഭിമാനിച്ചുകൊണ്ട് ഇരിക്കുന്ന, ബ്രാഹ്മണന്മാരെ കുളത്തിലിറക്കി ചുറ്റും മതിലുകെട്ടി കാവലിരിക്കുന്ന, പല ക്രിസ്തീയ യജമാനന്മാർക്കും നമുക്ക് പഴയകഥ ഒന്നുകൂടെ പറഞ്ഞു കൊടുക്കാം.

**മാർത്തോമ്മായുടെ കാലത്തെ മലയാളക്കരയും പാലൂരിലെ ചാട്ടുകുളവും**

കേരളത്തിന്റെ പടിഞ്ഞാറൻ തീരത്തെ കായലുകളുടെ കിഴക്കെക്കര രണ്ടായിരം കൊല്ലം മുമ്പത്തെ മലയാളക്കരയുടെ കടൽക്കരയായിരുന്നു എന്നുള്ളത് രണ്ടായിരം വർഷം മുമ്പത്തെ മലയാളക്കരയുടെ ഭൂമിശാസ്ത്രപരമായ പശ്ചാത്തലത്തിന് വേണ്ട പ്രധാന തിരിച്ചറിവാണ്. ഇത് ഉൾക്കൊണ്ടു കൊണ്ട് കുന്നംകുളം ആർത്താറ്റ് പള്ളിയ്ക്ക് സമീപം ഇന്നും നിലനില്ക്കുന്ന ചാട്ടുകുളത്തിന്റെ ചരിത്രത്തെക്കുറിച്ച് ഒന്നു മനസ്സിലാക്കാം. 'ചാട്ടുകുളം' എന്നതിലെ ചാട്ട് എന്ന പദത്തിന്റെ അർത്ഥം വണ്ടി എന്നാണ്. പണ്ടു കാലങ്ങളിൽ വെള്ളം കോരാൻ ഉപയോഗിച്ചിരുന്ന മരകപ്പിയ്ക്ക് ചാട്ട് എന്ന് പറയുമായിരുന്നല്ലോ? അങ്ങനെ ചാട്ടുകുളത്തിനെ വണ്ടികുളമെന്നോ, ബോട്ടുകുളമെന്നോ വിളിക്കാം. അന്നത്തെ കാലത്ത് ജലഗതാഗതത്തിന് കൂടുതൽ പ്രാമുഖ്യമുണ്ടായിരുന്നതു കൊണ്ട് ജലവാഹനങ്ങളായ കപ്പലുകൾ, ഉരുക്കൾ, വഞ്ചികൾ എന്നിവയ്ക്ക് കരയുമായി ബന്ധപ്പെടാനുള്ള ജെട്ടിയോ തുറമുഖമോ ആയിരുന്നു ചാട്ടുകുളം. **ചാട്ടുകുളത്തിന്റെ കരയിൽ മാർത്തോമ്മാ ശ്ലീഹാ പള്ളി സ്ഥാപിച്ചു. അങ്ങനെയത് ചാട്ടുകുളങ്ങര പള്ളിയായി. പാലൂർ എന്നുള്ളത് കരയുടെ പേരായതിനാൽ ചാട്ടുകുളങ്ങര - പാലൂർ പള്ളിയെന്നും വിളിച്ചുപോന്നു.** ചാട്ടുകുളത്തിന്റെ കരയിൽ യൂദകുന്നിലാണ് പള്ളി സ്ഥാപിച്ചത്. അതുകൊണ്ട് കുന്നിന്റെയും കുളത്തിന്റെയും കരയിലുള്ള

(ശേഷം 9-ാം പേജിൽ)

## കടമറ്റത്തു കത്തനാരും കത്തോലിക്കനായി!!!

**ജോയ്സ് തോട്ടയ്ക്കാട്**

കടമറ്റത്തു കത്തനാരെ വികലമായി ചിത്രീകരിച്ച ഏഷ്യാനെറ്റിലെ മെഗാപരമ്പരയിലൂടെ മലങ്കര യാക്കോബായ – ഓർത്തഡോക്സ് സുറിയാനി സഭാ വൈദികനായിരുന്ന കടമറ്റത്ത് കത്തനാരെ, കത്തോലിക്കാ സഭയിലെ കപ്പൂച്ചിയൻ സന്യാസ വിഭാഗത്തിലെ അംഗമായി അവതരിപ്പിക്കുന്നതിൽ കത്തോലിക്കാസഭയിലെ ചില ബുദ്ധിശാലികൾ വിജയിച്ചു.

ചരിത്രപുരുഷനായ കടമറ്റത്ത് കത്തനാരുടെ ഭൗതികശരീരം കടമറ്റം യാക്കോബായ – ഓർത്തഡോക്സ് സുറിയാനിപ്പള്ളിയിലാണ് സംസ്ക്കരിച്ചിരിക്കുന്നത്. കടമറ്റത്ത് ഒരു നൂറ്റാണ്ടിലേറെ പഴക്കമുള്ള കത്തോലിക്കാ ദേവാലയങ്ങൾ ഇല്ല. അവിടെയുള്ള ഏതെങ്കിലും കത്തോലിക്കാ ദേവാലയങ്ങളും, കടമറ്റത്തു കത്തനാരുമായി ബന്ധപ്പെട്ട കഥകളുമില്ല.

കടമറ്റത്ത് അച്ചൻ എന്നത് ഒരു വ്യക്തിയല്ലെന്നും ഒരു പരമ്പരയാണെന്നും ചരിത്രഗവേഷകന്മാർ ചൂണ്ടിക്കാട്ടിയിട്ടുണ്ട്. കടമറ്റം ഓർത്തഡോക്സ് സുറിയാനി പള്ളി കേന്ദ്രമാക്കി പ്രവർത്തിച്ചിരുന്ന അച്ചന്മാരുടെ ഒരു പരമ്പരയിലെ പലർ ചെയ്ത കാര്യങ്ങൾ ഒരാൾ ചെയ്ത കാര്യങ്ങളെന്ന മട്ടിൽ കൊട്ടാരത്തിൽ ശങ്കുണ്ണി 'ഐതിഹ്യമാല'യിൽ ചിത്രീകരിച്ചിരിക്കുകയാണ്. കൊട്ടാരത്തിൽ ശങ്കുണ്ണി മറ്റു ചില കഥാപാത്രങ്ങളുടെ കാര്യത്തിലും ഇതേ രീതി തന്നെ അവലംബിച്ചിട്ടുണ്ട്.

മലയാളത്തിലെ പ്രഥമ ചരിത്രഗ്രന്ഥമായ 'നിരണം ഗ്രന്ഥവരി' യിലാണ് കടമറ്റത്ത് കത്തനാരെക്കുറിച്ചുള്ള ആദ്യ പരാമർശനം ഉള്ളത്. കടമറ്റത്ത് അച്ചന്മാരുടെ പരമ്പരയെപ്പറ്റി അവിടെ പരാമർശനമുണ്ട്.

ഡോ. പി. ജെ. തോമസിന്റെ *മലയാള സാഹിത്യവും ക്രിസ്ത്യാനികളും* എന്ന ഗ്രന്ഥത്തിലും ഇക്കാര്യം രേഖപ്പെടുത്തിയിട്ടുണ്ട്. കടമറ്റത്തു കത്തനാരന്മാരിൽ പ്രമുഖൻ ഫീലിപ്പോസ് കത്തനാരാണെന്നും അദ്ദേഹം ഏഴാം ശതാബ്ദത്തിലാണ് ജീവിച്ചിരുന്നതെന്നും അദ്ദേഹം പറയുന്നു.

കടമറ്റത്ത് വലിയ ഉതുപ്പു കത്തനാർ എന്നയാൾ കൊച്ചി രാജാവിനെ സഹായിച്ചതിന്റെ നന്ദിയ്ക്കായി കടമറ്റത്തച്ചനായി പള്ളി ഭരണം ഏൽക്കുന്നയാളിനെ നിനവും പിടിപാടും നൽകി ആഘോഷപൂർവ്വം കടമറ്റത്തു പള്ളിയിലേക്ക് പല്ലക്കിലേറ്റി അയച്ച് അവരോധിക്കുന്നതായ ഒരു പതിവ് ഉണ്ടായിരുന്നതായി ചരിത്രകാരനായ ചിത്രമെഴുത്ത് കെ. എം. വർഗീസ് *ഭാഷാപോഷിണി* (1095 ലെ 11, 12 ലക്കങ്ങൾ) യിൽ എഴുതിയിട്ടുണ്ട്.

കടമറ്റത്തു കത്തനാരുടെ ഇപ്പോൾ വില്പനയിലുള്ള രണ്ടു ജീവചരിത്രങ്ങളിലും അദ്ദേഹം മലങ്കര യാക്കോബായ – ഓർത്തഡോക്സ് സഭാംഗമാണെന്നാണ് പറഞ്ഞിരിക്കുന്നത്. അന്ത്യോഖ്യായിൽ നിന്നു വന്ന മെത്രാപ്പോലീത്തായുമായി അദ്ദേഹം കൂടിക്കാഴ്ച നടത്തുന്നതും മറ്റും ഈ ഗ്രന്ഥങ്ങളിൽ വിവരിച്ചിട്ടുമുണ്ട്. പക്ഷേ ഒരു ഗ്രന്ഥത്തിന്റെ എല്ലാ പേജിലും മുകളിലായി കൊടുത്തിരിക്കുന്ന കടമറ്റത്ത് കത്തനാരുടെ ചിത്രം സീരിയലിലെ കഥാപാത്രത്തിന്റേതാണെന്നതാണ് രസകരം.

കടമറ്റത്ത് പള്ളി വയ്ക്കുവാൻ കത്തോലിക്കർ സ്ഥലം വാങ്ങിക്കഴിഞ്ഞു. സമീപഭാവിയിൽ കത്തനാരുടെ അത്ഭുത സംഭവങ്ങൾ നടന്ന പള്ളിയായി ഇതിനെ അവതരിപ്പിച്ച് പണമുണ്ടാക്കുവാനുള്ള ശ്രമത്തിലാണവർ. യാക്കോബായ – ഓർത്തഡോക്സ് വിഭാഗങ്ങൾ തമ്മിൽതല്ലി തല കീറി പള്ളിയും പൂട്ടിക്കിടക്കുന്ന ഈ സമയത്തു തന്നെ ഇത്രയുമൊക്കെ ചെയ്യുവാൻ കഴിഞ്ഞതിന്റെ പിന്നിൽ പ്രവർത്തിച്ചവന്റെ ബുദ്ധി അപാരം തന്നെ.

## കാർ കത്തിക്കൽ ആസൂത്രണം ചെയ്തത് മുൻ മന്ത്രിയോ?

ആലുവ: ആലുവയിൽ ശ്രേഷ്ഠ കാതോലിക്കാബാവാ നടത്തിയ ഉപവാസ സമരത്തിനിടയിൽ നടന്ന കാർ കത്തിക്കൽ പെട്ടെന്നുള്ള വികാരക്ഷോഭത്തിൽ നിന്നും ഉളവായതല്ല എന്ന് തെളിഞ്ഞിരിക്കുന്നു. കാർ കത്തിക്കൽ ആസൂത്രിതമായിരുന്നു എന്നും ഒരു മുൻ മന്ത്രി ആലുവാ ടി. ബി. യിലിരുന്നുകൊണ്ടാണ് അത് നടപ്പിലാക്കിയതെന്നും യാക്കോബായ സഭാംഗങ്ങൾ തന്നെ ഇപ്പോൾ മനസ്സിലാക്കിയിരിക്കുന്നു.

യു. ഡി. എഫിൽ നിന്നും പിരിഞ്ഞ് പ്രതിപക്ഷത്തു ചേക്കാറാനും കഴിയാതെ ത്രിശങ്കുവിലായ യാക്കോബായ സഭാംഗമായ ഒരു മുൻ മന്ത്രിയാണ് ഈ കുഴപ്പങ്ങൾ കാണിച്ചതെന്നും അതുമൂലമാണ് പോലീസ് ലാത്തിച്ചാർജും പിന്നീട് പോലീസ് ക്യാമ്പിലെ മർദ്ദനവും തങ്ങൾക്ക് ഏല്ക്കേണ്ടിവന്നതെന്നും മണർകാട്, കോതമംഗലം തുടങ്ങിയ യാക്കോബായ കേന്ദ്രങ്ങളിൽ നിന്ന് 'ചാവേർപട'യായി പോയ അന്ത്യോഖ്യാ ഭക്തന്മാർ വിലപിക്കുന്നു.

ഉമ്മൻചാണ്ടി സർക്കാരിനെതിരെ യാക്കോബായ വിഭാഗത്തെ ഇളക്കിവിട്ട് പ്രതിപക്ഷത്തിന്റെ അനുകമ്പ പിടിച്ചുപറ്റാനുള്ള ശ്രമത്തിൽ ഈ രാഷ്ട്രീയ ചാണക്യൻ വിജയിച്ചപ്പോൾ അതിനുവേണ്ടി തല്ലുകൊണ്ടത് പാവം അന്ത്യോഖ്യാ ഭക്തന്മാരായ ചെറുപ്പക്കാരാണ്. കെ. കരുണാകരനെയും, കൊടിയേരി ബാലകൃഷ്ണൻ ഉൾപ്പെടെയുള്ള പ്രതിപക്ഷ നേതാക്കളെയും ശ്രേഷ്ഠബാവായെ കാണുവാൻ എത്തിച്ചതും ഇദ്ദേഹത്തിന്റെ അതിബുദ്ധി തന്നെ.

ഉമ്മൻചാണ്ടി, ഇദ്ദേഹത്തിന്റെ ബുദ്ധിയെ അതിജീവിക്കുവാൻ ശ്രേഷ്ഠബാവായെക്കണ്ട് സംഭാഷണം നടത്തി അനുനയിപ്പിക്കുവാൻ ശ്രമിക്കുകയും പള്ളികൾ തുറന്നുകൊടുക്കാമെന്ന് വാഗ്ദാനം ചെയ്യുകയും ചെയ്തിരിക്കുകയാണിപ്പോൾ.

## തോമസ് പ്രഥമന്റെ പിൻഗാമിയെച്ചൊല്ലി യാക്കോബായ സഭയിൽ ഭിന്നിപ്പ്

**പ്രത്യേക ലേഖകൻ**

കോട്ടയം: യാക്കോബായ വിഭാഗം ശ്രേഷ്ഠ കാതോലിക്കാ തോമസ് പ്രഥമന്റെ പിൻഗാമി ആരായിരിക്കണമെന്നതിനെച്ചൊല്ലി മെത്രാപ്പോലീത്തന്മാരുടെയിടയിൽ തർക്കം. ആലുവയിൽ ശ്രേഷ്ഠ കാതോലിക്കാബാവ ഉപവാസമനുഷ്ഠിച്ചപ്പോൾ തന്റെ പിൻഗാമിയായി ജോസഫ് മാർ ഗ്രീഗോറിയോസിനെ നിയമിച്ചുകൊണ്ട് വിൽപത്രം തയ്യാറാക്കിയിരുന്നു.

ഈ വിൽപത്രത്തിലൂടെ നൽകിയ അധികാരം നിലനിൽക്കില്ലെന്നു പറഞ്ഞ് സീനിയർ മെത്രാപ്പോലീത്തായും മലബാർ ഭദ്രാസനാധിപനുമായ ഡോ. യൂഹാനോൻ മാർ പീലക്സിനോസ് പരസ്യമായി രംഗത്തുവന്നു. ശ്രേഷ്ഠ ബാവായുടെ 77–ാം ജന്മദിനത്തിനു തലേന്ന് കോട്ടയത്ത് പത്രസമ്മേളനം നടത്തിയാണ് മാർ പീലക്സിനോസ് ഇക്കാര്യം പറഞ്ഞത്. ആലുവാ സംഭവത്തെക്കുറിച്ച് ജുഡീഷ്യൽ അന്വേഷണം വേണമെന്ന് ആവശ്യപ്പെടുന്നു എന്ന നാടകീയ പത്രസമ്മേളനം വിളിച്ച് ശ്രേഷ്ഠ ബാവായോടുള്ള വിയോജിപ്പ് രേഖപ്പെടുത്തുകയായിരുന്നു.

മുഖ്യമന്ത്രി ഉമ്മൻചാണ്ടിയുമായുള്ള രഹസ്യ കൂടിക്കാഴ്ചകളെത്തുടർന്ന് ജുഡീഷ്യൽ അന്വേഷണം എന്ന ആവശ്യത്തിൽ നിന്ന് ശ്രേഷ്ഠബാവാ പിന്നോക്കം പോകുന്നതിനെയും മാർ പീലക്സിനോസ് വിമർശിച്ചു.

ശ്രേഷ്ഠ ബാവാ ഉപവാസത്തിലിരുന്നപ്പോൾ സഭയുടെ ദൈനംദിന കാര്യങ്ങൾ നോക്കുന്നതിനാണ് ജോസഫ് മാർ ഗ്രീഗോറിയോസിനെ ചുമതലപ്പെടുത്തിയത്. അദ്ദേഹത്തെക്കാൾ മുതിർന്ന മെത്രാപ്പോലീത്താമാർ സഭയിലുണ്ടെങ്കിലും സുന്നഹദോസ് സെക്രട്ടറി എന്ന നിലയിൽ മാത്രമാണ് അദ്ദേഹത്തെ ചുമതലയേല്പിച്ചതെന്നും മാർ പീലക്സിനോസ് പറഞ്ഞു.

## നിരണത്തിന്റെ പ്രശസ്തിയും മുതലാക്കാൻ നീക്കം

**മിറ്റി ഒളശ്ശ**

നിരണം: മാർത്തോമ്മാശ്ലീഹാ സ്ഥാപിച്ച നിരണം പള്ളിയുടെ സമീപെയുള്ള ഒരു ചാപ്പലിൽ മാർത്തോമ്മാ ശ്ലീഹായുടെ തിരുശേഷിപ്പ് സ്ഥാപിച്ച് പുരാതനമായ നിരണം പള്ളി അതാക്കാനുള്ള ബോധപൂർവ്വമായ ശ്രമവുമായി കത്തോലിക്കർ രംഗത്തു വന്നിരിക്കുന്നു. ഈ ചാപ്പലിൽ മാർത്തോമ്മാ ശ്ലീഹായുടെ പെരുന്നാൾ ആചരിക്കുകയും അതിന് വളരെയധികം വാർത്താപ്രാധാന്യം കൊടുത്തു തുടങ്ങുകയും ചെയ്തിട്ട് കുറച്ചുനാളായി. ഏതാനും ആഴ്ചകൾക്കു മുമ്പ് ഇവിടെ മാർത്തോമ്മാശ്ലീഹായുടെ തിരുശേഷിപ്പും റോമിൽ നിന്ന് കൊണ്ടുവന്ന് വളരെ ആഘോഷപൂർവ്വം സ്ഥാപിച്ചു.

നിരണത്ത് ആരംഭിച്ച കോൺവെന്റിനോടും മന്ദബുദ്ധികളായ കുട്ടികളെ താമസിപ്പിക്കുന്ന സ്ഥാപനത്തോടും ചേർന്നുള്ള ഒരു ചെറിയ ചാപ്പലിനെയാണിപ്പോൾ 'പുരാതനമായ നിരണം പള്ളി'യാക്കി മാറ്റാനുള്ള ശ്രമം നടക്കുന്നത്.

## ഓർത്തഡോക്സ് ബൈബിൾ വിവർത്തനം ആരംഭിച്ചു

കോട്ടയം: വിദ്യാർത്ഥി പ്രസ്ഥാനം ശതാബ്ദി സ്മാരകമായി 'ഓർത്തഡോക്സ് ബൈബിൾ' മലങ്കരസഭയ്ക്കു ലഭിക്കത്തക്കവിധം അണിയറ പ്രവർത്തനങ്ങൾ ഭംഗിയായി നടക്കുന്നു. മലബാർ ഭദ്രാസന സഹായ മെത്രാപ്പോലീത്തായും, വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ മുൻ ജനറൽ സെക്രട്ടറിയുമായ സഖറിയാസ് മാർ തെയോഫിലോസ് കണ്ട ഈ സ്വപ്നം യാഥാർത്ഥ്യമാക്കുവാൻ നേതൃത്വം നൽകുന്നത് തിരുവനന്തപുരം ഭദ്രാസന മെത്രാപ്പോലീത്താ ഗബ്രിയേൽ മാർ ഗ്രിഗോറിയോസാണ്.

ബൈബിൾ സൊസൈറ്റിയുടെ മലയാളം സ്റ്റഡി ബൈബിൾ പ്രൊജക്ടിന്റെ ചുമതല വഹിച്ച് ബൈബിൾ വിവർത്തന പ്രസിദ്ധീകരണ രംഗത്ത് മുൻപരിചയം നേടിയ ഫാ. ജോൺ മാത്യു പള്ളിപ്പാടും സഹധർമ്മിണി മേഴ്സിയുമാണ് പ്രൊജക്ടിന്റെ ഓഫീസ് ചുമതലകൾ വഹിക്കുന്നത്. എം. റ്റി. എച്ച്. ബിരുദധാരികളായ ഈ ദമ്പതികളെ കൂടാതെ പി. തോമസ് പിറവം, ഫാ. ഏലിയാസ് കുറ്റിപറിച്ചതിൽ എന്നിവർ ഓഫീസിൽ സേവനമനുഷ്ഠിക്കുന്നു.

ബൈബിൾ വിവർത്തനത്തിന് സഹായകരമായ ഒരു ശൈലീരേഖ തയ്യാറാക്കുവാൻ രണ്ടു മൂന്നു ശില്പശാലകൾ കൊണ്ടു സാധിച്ചു. ഡോ. സി. ജെ. റോയ്, ഫാ. ഡോ. ജോസഫ് ചീരൻ തുടങ്ങിയ ഭാഷാപണ്ഡിതന്മാരുടെ സഹകരണത്തിൽ തയാറാക്കിയ ഈ ശൈലീരേഖ വിവർത്തകർക്ക് അയച്ചുകൊടുത്തതിനെ തുടർന്ന് ദൈവശാസ്ത്രപണ്ഡിതരും ഭാഷാ വിദഗ്ദ്ധരും വിവർത്തനത്തിലെ തങ്ങളുടെ കർത്തവ്യങ്ങൾ ആരംഭിച്ചു കഴിഞ്ഞു.

**'മലങ്കര നസ്രാണി'യിൽ പ്രസിദ്ധീകരിക്കുന്ന ലേഖനങ്ങളിലും വാർത്തകളിലും പറയുന്ന കാര്യങ്ങളിൽ തെറ്റുകളോ, വസ്തുതാപരമായ അബദ്ധങ്ങളോ ഉണ്ടെങ്കിൽ അവ ചൂണ്ടിക്കാട്ടി എഴുതിയാൽ വരുംലക്കങ്ങളിൽ അവ പ്രസിദ്ധീകരിക്കുന്നതാണ്.**

**– എഡിറ്റർ**

# ദൈവപുത്രന്റെ മർത്ത്യീകരണം അതിന്റെ മൗലികോദ്ദേശ്യമെന്ത് ?

പൗലോസ് മാർ ഗ്രിഗോറിയോസ്

മർത്ത്യീകരണം എന്ന പ്രയോഗം ഒരുപക്ഷേ പുത്തരിയായിരിക്കും. പക്ഷേ പ്രചാരത്തിലുള്ള മനുഷ്യാവതാരം എന്ന പദത്തേക്കാൾ ദൈവപുത്രൻ മനുഷ്യനായിത്തീർന്നു എന്ന സംഭവത്തെ അറിയിക്കുവാൻ മർത്ത്യീകരണം എന്ന പ്രയോഗമാണ് കുറെക്കൂടെ അർത്ഥപുഷ്ടമെന്നു തോന്നുന്നു. മാനവീകരണം എന്നു പറഞ്ഞാൽ humanization എന്നതിന്റെ പരിഭാഷയാണ്. എന്നാൽ ഗ്രീക്കിലുള്ള enanthropesis എന്ന പ്രയോഗത്തിന്റെ ഇംഗ്ലീഷ് പരിഭാഷയായ incarnation എന്ന പദത്തെ മലയാളത്തിൽ മനുഷ്യാവതാരം എന്നു പരിഭാഷപ്പെടുത്തുന്നത് ചിന്താക്കുഴപ്പമുളവാക്കും. കാരണം അവതാരം എന്ന ആശയത്തിൽ 'ആയിത്തീരൽ' (becoming) എന്ന അർത്ഥമില്ല. ഹൈന്ദവ ദർശനത്തിൽ പരിണാമാതീതനായ പരമാത്മാവിന്ന് "ആയിത്തീരു"വാൻ സാദ്ധ്യവുമല്ല. മനുഷ്യനായി കാണപ്പെട്ടു എന്നല്ലാതെ മനുഷ്യനായിത്തീർന്നു എന്ന അർത്ഥം ലഭിക്കണമെങ്കിൽ മർത്ത്യീകരണമാണ് കുറേക്കൂടി ചേർച്ചയുള്ള പദം.

വചനം ജഡം ധരിച്ചു എന്നല്ല ക്രൈസ്തവവേദം പഠിപ്പിക്കുന്നത്. വി. യോഹന്നാന്റെ സുവിശേഷം 1:14 ൽ പറയുന്നത് "വചനം ജഡം *ആയിത്തീർന്നു* എന്നു തന്നെയാണ്. പരിണാമമില്ലാത്ത ദൈവം എങ്ങിനെ മനുഷ്യനായിത്തീർന്നു എന്നു പണ്ഡിതന്മാർ പണ്ടേ അമ്പരന്നിട്ടുള്ളതാണ്. പല ദാർശനികാദ്ധ്യായങ്ങളുംകൊണ്ട് ഈ അത്ഭുതത്തെ ഗ്രഹിക്കുവാൻ പലരും ശ്രമിച്ചിട്ടുണ്ട്. ഒരു ആളത്വത്തിൽ രണ്ടു പ്രകൃതികളടങ്ങിയിരിക്കുന്നുവെന്ന് കൽകിദോൻ സുന്നഹദോസും, അതല്ല ഒരാൾക്ക് ഒരു പ്രകൃതിയെ ഉണ്ടാകുവാൻ സാധിക്കയുള്ളു എന്നതുകൊണ്ട് ദൈവ – മനുഷ്യ പ്രകൃതികൾ ഏകമായിത്തീർന്ന് ഒരാളിൽ സംയുക്തമായിരിക്കുന്നു എന്ന് കൽകിദോൻ വിരുദ്ധരും വാദിക്കുന്നു."

ജഢം ധരിച്ച ദൈവവചനത്തിന്റെ ഏക സ്വഭാവം എന്നു അലക്സന്ത്ര്യയിലെ കൂറിലോസും, വചനം പരിവർത്തനം കൂടാതെ വചനമായിരുന്നുകൊണ്ടുതന്നെ മനുഷ്യനായിത്തീർന്നുവെന്ന മാബൂഗിലെ ഫീലക്സിനോസും ഈ മഹാരഹസ്യത്തെ വ്യാഖ്യാനിക്കുവാൻ തുനിയുന്നു.

എന്നാൽ ഇങ്ങനെ നമ്മുടെ സ്ഥലകാല ജ്ഞാനത്തിന്റെ വഴികാട്ടികളായ പദപ്രയോഗങ്ങളിൽ ഒതുക്കിനിർത്താവുന്നതല്ല ദൈവപുത്രന്റെ മർത്ത്യീകരണത്തിന്റെ മഹാമർമ്മം.

ദാർശനികമായി ഈ വിഷയത്തെക്കുറിച്ച് ആദ്യം അപഗ്രഥിക്കുവാനാരംഭിച്ചത് നാലാം ശതാബ്ദത്തിൽ അലക്സന്ത്ര്യായിലെ മാർ അത്താനാസ്യോസായിരുന്നു. കൂർമ്മബുദ്ധിയായ ഈ ഇരുപത്തൊന്നുവയസ്സുകാരൻ ക്രിസ്താബ്ദം 318–ാമാണ്ടിൽ രചിച്ച "വചനത്തിന്റെ മർത്ത്യീകരണത്തെപ്പറ്റി" (peri enanthropeseos tou logou) എന്ന കൃതിയെ പലരും തെറ്റിദ്ധരിച്ചിട്ടുണ്ടെന്നു തോന്നുന്നു. അജ്ഞാതനായ ദൈവത്തെ ജ്ഞാനനാക്കുവാൻ വേണ്ടിയാണ് ലോഗോസ് ജഡം ധരിച്ചതെന്നുള്ളതല്ല ഈ കൃതിയുടെ മൗലികാശയം.

Revelation എന്ന ഇംഗ്ലീഷ് പദം a poka lypsis എന്ന ഗ്രീക്ക് പദത്തിന്റെ തൽസമമാണ്. മലയാളത്തിൽ 'അനാവരണം' എന്നാണ് അനുപദ പരിഭാഷ. മൂടുപടം മാറ്റുക, അനാച്ഛാദനം ചെയ്യുക, തിരശ്ശീല നീക്കുക എന്നൊക്കെയാണ് ധാത്വർത്ഥം. ഗുപ്തനായ ഈശ്വരനെ വിദിതനാക്കുവാൻ വേണ്ടിയാണ് പുത്രനാം ദൈവം ജഡം ധരിച്ചതെന്ന് ഒരു തെറ്റിദ്ധാരണയുളവാക്കാൻ മാർ അത്താനാസ്യോസിന്റെ ഈ പ്രഗത്ഭമായ ഹൃസ്വകൃതിയിലെ ചില ഭാഗങ്ങൾ ഉപയുക്തങ്ങളായിട്ടുണ്ട്. ഇങ്ങനെയൊരു വാദത്തിന് പിറകിൽ കിടക്കുന്നത് മനുഷ്യന്റെ മൗലിക പ്രശ്നം ജ്ഞാനത്തിന്റെ (അതേ, ദൈവജ്ഞാനത്തിന്റെ തന്നെ) അഭാവമാണെന്നുള്ള തെറ്റിദ്ധാരണയാണ്.

സാധാരണ മതഗുരുക്കന്മാർക്കും ദർശനാദ്ധ്യാപകർക്കും പറ്റുന്ന ഒരമളിയാണ് അജ്ഞാനത്തെ മനുഷ്യന്റെ മൗലിക പ്രശ്നമായി ഗണിയ്ക്കുകയെന്നത്. അജ്ഞാനമാണ് പ്രശ്നമെങ്കിൽ അതിനുള്ള പ്രതിവിധി തീർച്ചയായും ജ്ഞാനം അഥവാ വെളിപ്പാട് (ജ്ഞാനപ്രകാശനം, Revelation) തന്നെയാണല്ലോ.

എന്നാൽ അത്താനാസ്യോസിന്റെ ചിന്തയിൽ മനുഷ്യന്റെ ആത്യന്തിക പ്രശ്നം അജ്ഞാനമല്ല ഐതര്യമാണ്. ഐതര്യ (alienation) ത്തിൽ നിന്നാണ് അജ്ഞാനത്തിന്റെ ഉത്ഭവം. സ്വന്തം തെറ്റു മൂലം ദൈവത്തിൽ നിന്ന് വേർപ്പെട്ട മനുഷ്യൻ, ദൈവത്തെ ഭയന്നിട്ടോ, ശങ്കിച്ചിട്ടോ എന്തോ, സ്വന്ത ഇഷ്ട പ്രകാരമുള്ള പുതിയ ദേവന്മാരെ സൃഷ്ടിച്ച്, അങ്ങിനെ കൂടുതൽ കൂടുതൽ ദൈവത്തിൽനിന്നകന്നു പോയതോടെയാണ് അജ്ഞതയും വർദ്ധിച്ചത്. ദൈവത്തിൽനിന്നു മനുഷ്യൻ ഇതരനായിത്തീർന്നിരിക്കുന്നുവെന്നതാണ് മനുഷ്യന്റെ മഹാപ്രശ്നം.

മൗലികപ്രശ്നം അജ്ഞാനമല്ല. അന്യത്വം അഥവാ ഐതര്യമാണെങ്കിൽ, ജ്ഞാനം അഥവാ വെളിപ്പാട് മാത്രം മതിയായ പ്രതിവിധിയാവുകയില്ല. ഐതര്യം പരിഹരിക്കുവാൻ യോഗത്തിനു മാത്രമേ സാധിക്കൂ. വിട്ടുപോയതു വീണ്ടും കൂടിച്ചേരണം. ശത്രുതയുള്ളതു രമ്യപ്പെടണം. ദൈവവും മനുഷ്യനും തമ്മിൽ ഐക്യം (union) തന്നെയുണ്ടായെങ്കിലേ പ്രശ്നം പരിഹരിക്കപ്പെടൂ. അല്ലാതെ ദൈവത്തെ അറിഞ്ഞതുകൊണ്ടു മാത്രമായില്ല. യഥാർത്ഥത്തിൽ മനുഷ്യൻ ദൈവത്തെ അറിഞ്ഞു ജീവിക്കണമെങ്കിൽ ദൈവവും മനുഷ്യനും തമ്മിൽ നാഥനും ദാസനും എന്ന ബന്ധമോ അറിയപ്പെടുന്നവനും അറിയുന്നവനും തമ്മിലുള്ള ബന്ധമോ ഉണ്ടായാൽ പോരാ. പ്രത്യുത ശരീരവും അതിലെ അംഗങ്ങളും തമ്മിലുള്ളതുപോലെയുള്ള ഒരു യഥാർത്ഥ സംയോഗം തന്നെയുണ്ടാകണം.

അതുകൊണ്ടാണ് ലോഗോസിന്റെ മർത്ത്യീകരണത്തെ വെളിപ്പാടായി മാത്രം കണ്ടാൽ പോരാ എന്നു വാദിക്കുന്നത്. മനുഷ്യന്നു ദൈവത്തെ വെളിപ്പെടുത്തിക്കൊടുക്കുകയെന്നതല്ല മർത്ത്യീകരണത്തിന്റെ മൗലികോദ്ദേശ്യം. പ്രത്യുത വചനം മർത്ത്യനായിത്തീർന്നിട്ട്, ആ മർത്ത്യീകൃത ദൈവശരീരത്തിൽ നാമും അംഗങ്ങളായിത്തീർന്ന് ആ ശരീരത്തിന്റെ ആത്മാവായ പരിശുദ്ധാരൂപിയിൽ നാമും പങ്കാളികളാവുകയെന്നതാണ് മർത്ത്യീകരണത്തിന്റെ യഥാർത്ഥ ലക്ഷ്യം.

എന്നാൽ അങ്ങനെയുള്ള ശാരീരിക യോഗബന്ധത്തിൽ നാം നിൽക്കുമ്പോൾ നമുക്കുണ്ടാവുന്ന ഒരനുഭവമാണ് വെളിപ്പാട് അഥവാ ഈശ്വരനെ യഥാർത്ഥമായി അറിയുവാൻ കഴിയുകയെന്നത്. അതായതു രക്ഷയുണ്ടാകുന്നതു വെളിപ്പാടു മൂലമല്ല. പ്രത്യുത വെളിപ്പാടുണ്ടാകുന്നതു രക്ഷ മൂലമാണെന്നു ചുരുക്കം.

വേദഗ്രന്ഥത്തിൽ കൂടെ ഈശ്വരജ്ഞാനമുളവായി നാം രക്ഷിതരാകുന്നുവെന്ന് ചില ക്രൈസ്തവ വിഭാഗങ്ങൾ പഠിപ്പിക്കാറുണ്ട്. പക്ഷേ അത് ക്രൈസ്തവ പാരമ്പര്യത്തിൽ വേണ്ടത്ര അവഗാഹം നേടാത്തതുകൊണ്ടുണ്ടാകുന്ന ഒരു തെറ്റിദ്ധാരണയാണ്. ചരിത്രത്തിൽ ഉണ്ടായതായ വെളിപ്പാട് വേദപുസ്തകത്തിൽ കുറിച്ചുവെച്ചിരിക്കുന്നുവെന്നല്ല ക്രൈസ്തവ പാരമ്പര്യം പഠിപ്പിക്കുന്നത്. വേദപുസ്തകം വായിച്ചതുകൊണ്ടുമാത്രം ഏതൊരുവനും ദൈവജ്ഞാനമുളവായിക്കൊള്ളണമെന്നില്ല.

എന്നാൽ പൗലോസ് ശ്ലീഹാ പ്രശ്നത്തെക്കുറിച്ചുള്ള അത്ഭുതാവഹമായ അന്തർദർശനത്തോടെ പറയുന്നതെന്താണ്?

"ഈശ്വരങ്കലേയ്ക്കു തിരിയുമ്പോൾ മൂടുപടം നീങ്ങിപ്പോകുന്നു. ഈശ്വരൻ അരൂപി തന്നെ. ഈശ്വരാരൂപിയുള്ളിടത്ത് സ്വാതന്ത്ര്യവുമുണ്ട്. എന്നാൽ മൂടുപടം നീങ്ങിയ മുഖത്തു ഈശ്വരതേജസ്സിനെ മുകുരസമാനം പ്രതിബിംബിക്കുന്നവരായി നാം ഏവരും, അരൂപിയായ ഈശ്വരന്റെ ദാനമായിത്തന്നെ തേജസ്സിന്മേൽ തേജസ്സു പ്രാപിച്ച് ആ അരൂപിയുടെ രൂപമായി പരിവർത്തനം ചെയ്യപ്പെടുന്നു" (കോരിന്ത്യർക്കെഴുതിയ രണ്ടാം ലേഖനം 3:16–18).

അതിഗഹനമായ ഒരാശയാണ് ഇവിടെ പ്രകടിപ്പിക്കപ്പെട്ടിരിക്കുന്നത്. ഇതിന്റെ പിറകിൽ കിടക്കുന്ന ചിത്രോജ്ജ്വലമായ ഭാവരൂപം പഴയനിയമത്തിൽ മോശയ്ക്കുണ്ടായ ഒരനുഭവത്തിൽ നിന്നുമാണ് പൗലോസപ്പോസ്തലൻ കരുപ്പിടിപ്പിക്കുന്നത്. പുറപ്പാടു പുസ്തകത്തിന്റെ 33–ാം അദ്ധ്യായത്തിൽ കഥയാരംഭിക്കുന്നു. ഒരു മനുഷ്യൻ തന്റെ സ്നേഹിതനോടു സംസാരിക്കുന്നതുപോലെ മുഖാമുഖമായി, ദൈവം മോശയുമായി സംഭാഷണത്തിലേർപ്പെട്ടു എന്നാണ് വിവക്ഷ (33:11). പക്ഷേ സംസാരിച്ചതേയുള്ളു; ദൈവത്തെ കണ്ടില്ല. മോശ കാണണമെന്നാഗ്രഹമുള്ളതുകൊണ്ട് അനുവാദം ചോദിച്ചു (33:18). 'നിന്റെ തേജസ്സ് (glory) എന്നെ കാണിക്കണമേ' എന്നാണപേക്ഷ. അതിനു മറുപടി "എന്റെ സർവ്വ നന്മയും നിന്റെ മുഖത്തിനു മുമ്പാകെ ഞാൻ കടത്തിക്കൊണ്ടുപോകും; യഹ്‌വെ എന്ന എന്റെ നാമം ഞാൻ നിന്റെ മുമ്പാകെ പ്രഖ്യാപിക്കും. .......... പക്ഷേ എന്റെ മുഖം കാണുന്നതിനു നിനക്കു സാദ്ധ്യമല്ല; കാരണം ആദാമ്യർക്കു എന്റെ മുഖം കണ്ടാൽ പിന്നെ ജീവിപ്പാൻ സാദ്ധ്യമല്ല തന്നെ."



അതുകൊണ്ട് മോശയെ ഒരു പാറക്കെട്ടിന്റെ വിടവിനകത്തു നിർത്തിയിട്ട്, ദൈവം തന്റെ കൈകൊണ്ട് മോശയെ ആച്ഛാദനം ചെയ്യുന്നു. എന്നിട്ട് ആ പാറക്കെട്ടിനു മുകളിൽ കൂടെ ദൈവതേജസ്സ് കടന്നുപോകയാണു ചെയ്തത്. കടന്നുപോയിക്കഴിഞ്ഞപ്പോൾ ദൈവം കൈ എടുത്തു. അപ്പോൾ ദൈവമഹത്വത്തിന്റെ പിറകുവശം മോശയ്ക്കു കാണാൻ സാധിച്ചു (33:21–23).

ഇതാണ് സീനായ് മലമുകളിൽ സംഭവിച്ചത്. അവിടെ വെച്ചാണ് ന്യായപ്രമാണ കല്പലകകളും ലഭിക്കുന്നത്. ഈ കല്പലകകളും കൊണ്ടു താഴെ വരുമ്പോൾ മോശയുടെ മുഖം പ്രഭാപ്രസരം കൊണ്ടു തിളങ്ങുകയാണ്. (34:29). കാണുന്നവർക്ക്, അഹറോനു പോലും, മോശയുടെ അടുത്ത് വരുവാൻ പേടി തോന്നുന്നത്ര തേജസ്സാണ് മോശയുടെ മുഖത്ത്.

കല്പനകളെല്ലാം ജനങ്ങൾക്കു കൊടുത്തുകഴിഞ്ഞപ്പോൾ മോശ മുഖത്ത് ഒരു മുഖാവരണമണിഞ്ഞു. ആ മൂടുപടം നീക്കുന്നത് യഹോവയോടു സംസാരിക്കുവാൻവേണ്ടി അങ്ങോട്ടു തിരിയുമ്പോൾ മാത്രം. ജനങ്ങളുടെ നേരെ തിരിയുമ്പോൾ മൂടുപടം മുഖത്തു വീണ്ടും ഇടും (34:33–35).

ഇക്കഥയിൽ മോശ മൂടുപടമിട്ടത് എന്തിനാണെന്ന് പഴയനിയമം പറയുന്നില്ല. സാധാരണരീതിയിൽ അനുമാനിക്കാവുന്നത് ഈ മുഖപ്രകാശം കാണുമ്പോൾ ജനങ്ങൾക്കു ഭയം തോന്നിയതുകൊണ്ട് അവരുടെ സൗകര്യത്തിനു വേണ്ടിയെന്നോ, അല്ലെങ്കിൽ പാപികളായ മനുഷ്യർ യഹോവയുടെ തേജസ്സ് ദർശിച്ച് അവർക്ക് വല്ല കുഴപ്പവുമുണ്ടാക്കേണ്ട എന്നു വിചാരിച്ചോ ആയിരിക്കാമെന്നാണ്.

പക്ഷേ പൗലോസ് ശ്ലീഹാ ഒരു പുതിയ അർത്ഥമാണ് ഈ സംഭവത്തിനു കൊടുക്കുന്നത്. പഴയനിയമത്തിൽ ലഭിക്കുന്ന ദൈവജ്ഞാനം മൂടുപടത്തിൽ കൂടെയുള്ള ഒരു ദർശനം മാത്രമേ ആകയുള്ളു എന്നും ക്രിസ്തുവിൽ മൂടുപടമില്ലാതെ മുഖാമുഖമായുള്ള ഈശ്വരസമീപനത്തിന് നമുക്ക് അവസരം ലഭിക്കുമെന്നുമാണ് ശ്ലീഹാ വാദിക്കുന്നത്.

പക്ഷേ ആ ദർശനം നമുക്കുണ്ടാവുന്നത് ക്രിസ്തുവുമായി നാം സംയോജിതരാകുമ്പോൾ മാത്രമാണ്. അതായത് ക്രിസ്തുശരീരത്തിലെ അംഗങ്ങളായി നാം തീരുമ്പോൾ, ക്രിസ്തുവിന്റെ അരൂപിയായ പരിശുദ്ധാത്മാവ് നമുക്ക് മൂടുപടം മാറ്റിത്തരുന്നു. അങ്ങനെ പിതാവായ സർവ്വേശ്വരനുമായി മുഖാമുഖം സമ്പർക്കം നമുക്കു സാദ്ധ്യമാകുന്നതു മൂലം നമ്മുടെ മുഖവും പ്രഭ പൂണ്ടു തെളിയുന്നു. ക്രമേണ ഈശ്വരപ്രഭയുടെ രൂപത്തിങ്കലേയ്ക്കു നാം പരിവർത്തിതരാകുന്നു.

താബോർ മലയിൽവച്ച് ദൈവപ്രഭ പ്രസരിച്ചുകൊണ്ട് തന്റെ നിദ്രാധീനരായ ശിഷ്യന്മാർക്ക് പ്രത്യക്ഷപ്പെട്ട ആ മാനവരൂപമാണ് ക്രിസ്തുവിൽ ദൈവം നമുക്കും നൽകിയിട്ടുള്ളത്. ആ രൂപത്തിലേയ്ക്കു നാം ആന്തരീക പരിണാമം മൂലം പരിവർത്തിതരാകുന്നത് ക്രിസ്തുശരീരത്തിൽ വസിച്ചു ക്രിസ്തുവിൽകൂടെ പരിശുദ്ധാരൂപി മൂലം പിതാവാം ദൈവത്തെ ആരാധിക്കുകയും ക്രിസ്തു നമ്മിൽ വസിച്ച് പിതാവിന്റെ സ്നേഹ പ്രവർത്തനങ്ങൾ നമ്മിൽകൂടെ പ്രവർത്തിക്കുകയും ചെയ്യുമ്പോഴാണ്.

അതായത് രക്ഷയുടെ അടിസ്ഥാനം പ്രസ്തുത ശരീരത്തിലുള്ള നമ്മുടെ നിലപാടാണ്. ആ നിലപാടുകൊണ്ടു മൂന്നു കാര്യങ്ങൾ ഒരുമിച്ചു നടക്കണം. മൂന്നും പരിശുദ്ധാരൂപിയുടെ പ്രവർത്തനങ്ങളാണ്. ക്രിസ്തുവിൽകൂടെയുള്ള പിതാവാം ദൈവത്തിന്റെ പ്രവർത്തനങ്ങളുമാണ്.

എന്താണീ മൂന്നു കാര്യങ്ങൾ? ഒന്നാമത് ക്രിസ്തുവുമായും ക്രിസ്തു ശരീരത്തിലെ അംഗങ്ങളായ ഇതര ക്രൈസ്തവരു

(ശേഷം 4–ാം പേജിൽ)

# സഭാതലവന്മാരുടെ സ്ഥാനനാമങ്ങൾ

വർഗീസ് ജോൺ, തോട്ടപ്പുഴ

പുരാതന റോമാ സാമ്രാജ്യത്തിലെ റോം, കോൺസ്റ്റാന്റി നോപ്പിൾ, അലക്സന്ത്രിയാ, അന്ത്യോഖ്യാ, ജറുസലേം എന്നീ നഗരങ്ങളിലെ ബിഷപ്പുമാർക്ക് നാലും അഞ്ചും നൂറ്റാണ്ടുകളിൽ നൽകപ്പെട്ട പദവിയാണ് 'പാത്രിയർക്കീസ്'. ആധുനികകാലത്ത് സ്വയം ശീർഷകത്വമുള്ള (autocephalous) പൗരസ്ത്യ സഭകളുടെ തലവന്മാർക്കും ഈ പദവിയുണ്ട്. നാമമാത്രമായി (Titular) ഈ സ്ഥാനപ്പേര് ഉപയോഗിക്കുന്നവരുമുണ്ട്.

ബൈസന്റയിൻ (ഗ്രീക്ക്) ഓർത്തഡോക്സ് സഭാകുടുംബത്തിൽ ഒമ്പതു പാത്രിയർക്കീസുമാരാണുള്ളത്. അവരിൽ കോൺസ്റ്റാന്റിനോപ്പിളിലെ പാത്രിയർക്കീസ് 'എക്യുമെനിക്കൽ പാത്രിയർക്കീസ്' എന്നറിയപ്പെടുന്നു. അർമേനിയൻ സഭയിലെ നാലുപേർ ഉൾപ്പെടെ ഓറിയന്റൽ ഓർത്തഡോക്സ് സഭകളിൽ എട്ടു പേർ പാത്രിയർക്കീസ് എന്ന് അറിയപ്പെടുന്നു. അസീറിയൻ (നെസ്തോറിയൻ) സഭയിൽ രണ്ടു പാത്രിയർക്കീസുമാരുണ്ട്.

റോമൻ കത്തോലിക്കാ സഭയിൽ 'പാശ്ചാത്യ പാത്രിയർക്കീ'സായ മാർപാപ്പായെ കൂടാതെ ആറു പൗരസ്ത്യ പാത്രിയർക്കീസുമാരും അഞ്ചു ലത്തീൻ പാത്രിയർക്കീസുമാരുമുണ്ട്. ജറുസലേമിലെ ലത്തീൻ പാത്രിയർക്കീസിന് സമീപപ്രദേശങ്ങളിൽ പരിമിതമായ അധികാരമുണ്ട്. മറ്റു ലത്തീൻ പാത്രിയർക്കീസുമാർക്ക് പ്രത്യേക ഭരണാധികാരമില്ല; ബഹുമതി മാത്രമേയുള്ളൂ. മൂന്നു മേജർ ആർച്ചു ബിഷപ്പുമാർക്ക് പൗരസ്ത്യ കത്തോലിക്ക പാത്രിയർക്കീസിന്റെ അധികാരാവകാശങ്ങളുണ്ട്.

ഗോവയുടെയും ഡാമന്റെയും മെത്രാപ്പോലീത്തായും ഈസ്റ്റ് ഇൻഡീസ് പാത്രിയർക്കീസുമായ ഡോ. ഫിലിപ്പ് നെരി അന്റോണിയോ സെബാസ്റ്റ്യാവോ ഡോ റൊസാരിയോ ഫെറാവോ ആണ് ഭാരതത്തിൽ നാമമാത്രമായിട്ടാണെങ്കിലും 'പാത്രിയർക്കീസ്' എന്നറിയപ്പെടുന്ന ഏക സഭാദ്ധ്യക്ഷൻ. 1886-ലാണ് ഈ പാത്രിയർക്കേറ്റ് സ്ഥാപിച്ചത്.

ക്രൈസ്തവലോകത്ത് 'പോപ്പ്' (മാർപാപ്പാ) എന്നു വിളിക്കപ്പെടുന്ന മൂന്നു സഭാതലവന്മാരുണ്ട്. റോമിലെ പാത്രിയർക്കീസും ഈജിപ്തിൽ തന്നെ അലക്സന്ത്രിയായിലെ കോപ്റ്റിക് പാത്രിയർക്കീസും അലക്സന്ത്രിയായിലെ ഗ്രീക്കു പാത്രിയർക്കീസും പുരാതന കാലം മുതലേ ഇങ്ങനെ അറിയപ്പെടുന്നു. അലക്സന്ത്രിയായിലെ 13-ാമത്തെ ബിഷപ്പ് ആയ ഹെറാക്ലസ് (231-248) ആണ് ക്രൈസ്തവ ലോകത്ത് ആദ്യമായി ഇങ്ങനെ സംബോധന ചെയ്യപ്പെട്ട സഭാതലവൻ. പൗരസ്ത്യ സഭകളിൽ വൈദികരും പാശ്ചാത്യ സഭകളിൽ ബിഷപ്പുമാരും ഒരു കാലത്ത് ഇങ്ങനെ വിളിക്കപ്പെട്ടിരുന്നു വത്രേ. പോപ്പ് ബനഡിക്റ്റ് XVI-നും പോപ്പ് ഷെനൗഡാ III -നും (കോപ്റ്റിക്) പോപ്പ് തിയഡോറോസ് II നും (ഗ്രീക്ക്) ആണ് ഇപ്പോഴുള്ള മാർപാപ്പാമാർ.

അഞ്ചാം നൂറ്റാണ്ടിനു മുമ്പു മുതലേ അർമേനിയൻ, ജോർജിയൻ (ഐബീരിയൻ), പൗരസ്ത്യ (പേർഷ്യൻ) സഭകളുടെ തലവന്മാർ 'കാതോലിക്കോസ്' എന്നറിയപ്പെട്ടിരുന്നു. ഒരു കാലത്ത് അൽബേനിയ (ഇപ്പോഴത്തെ അസർബൈജാൻ) യിലും അബ്ഗാസിയാ (പശ്ചിമ ജോർജിയാ)യിലും ഓരോ കാതോലിക്കാ ഉണ്ടായിരുന്നു. തിഗ്രീസിലെ 'മഫ്രിയാനാ' യെയും കാതോലിക്ക എന്നു കൂടി വിളിച്ചിരുന്നുവത്രേ.

ഇപ്പോൾ അർമേനിയായിലെ എക്മിയാഡ്സിൻ (Etchmiadzin) ലബാനോനിലെ ആന്റിലിയാസ് (മുമ്പ് കിലിക്യായിലെ സിസ്) എന്നീ സ്ഥലങ്ങളിലെ അർമേനിയൻ സഭാതലവന്മാരും ജോർജിയൻ പാത്രിയർക്കീസും മലങ്കര സഭാ തലവനും 'കാതോലിക്കോസ്' എന്നറിയപ്പെടുന്നു. ടെഹറാനിലെയും (ഇപ്പോൾ ഷിക്കാഗോ) ബാഗ്ദാദിലെയും അസിറിയൻ (നെസ്തോറിയൻ) പാത്രിയർക്കീസുമാരും 'കാതോലിക്കാ' എന്നു കൂടി അറിയപ്പെടുന്നുണ്ട്. ഒരു കാലത്ത് (1114-1895) അഘ്തമാർ എന്ന സ്ഥലത്തും ഒരു അർമേനിയൻ കതോലിക്കാ ഉണ്ടായിരുന്നു. ഈ കാതോലിക്കാമാരെല്ലാം പൂർണസ്വതന്ത്രരാണ്. അർമേനിയൻ സഭയിൽ സുപ്രിം കാതോലിക്കോസിനു കീഴിൽ ജറുസലേമിലും കോൺസ്റ്റാന്റിനോപ്പിളിലും ഓരോ പാത്രിയർക്കീസുണ്ട്. അങ്ങനെ ക്രൈസ്തവലോകത്ത് ആറു പേർ കാതോലിക്കോസ് എന്നറിയപ്പെടുന്നു.

ക്രൈസ്തവലോകത്ത് ഇപ്പോഴുള്ള കാതോലിക്കാമാർ.

1. കരേക്കിൻ II നിർസിസിയാൻ - അർമേനിയൻ സഭ (എക്മിയാഡ്സിൻ)
2. ആരാം I കെഷിഷിയാൻ - അർമേനിയൻ സഭ (ആന്റിലിയാസ്, ലബാനോൻ)
3. ഇലിയാ II - ജോർജിയൻ സഭ (ത്ബിലിസി)
4. ദിൻഹാ IV ഹനാനിയ - അസിറിയൻ സഭ (ഷിക്കാഗോ)
5. അദ്ദായി II ശ്ലേമോൻ ഗീവർഗീസ് - അസിറിയൻ സഭ (ബാഗ്ദാദ്)
6. ബസേലിയോസ് മാർതോമാ മാത്യൂസ് II - മലങ്കര സഭ (കോട്ടയം)

'കാതോലിക്കോസ്' അഥവാ 'കാതോലിക്കാ' എന്ന ഗ്രീക്ക് പദത്തിന് 'പൊതുവിന്റെ ആൾ' എന്നും 'പാത്രിയർക്കീസ്'എന്നതിന് 'പ്രധാന പിതാവ്', 'പിതാക്കന്മാരിൽ മുമ്പൻ' എന്നുമാണ് അർത്ഥം. ■

---

# ദൈവപുത്രന്റെ...

മായും നമുക്കുള്ള അഭേദ്യബന്ധം. ഈ ബന്ധത്തിന്റെ ആന്തരികരൂപം വിശ്വാസം, പ്രത്യാശ, സ്നേഹം എന്നിവയാണ്. അതിന്റെ കൗദാശികരൂപം ജ്ഞാനസ്നാനവും തിരുബലിയിലുള്ള നമ്മുടെ സംബന്ധവും തന്നെ. ജ്ഞാനസ്നാപനത്തിലും തിരുബലിയിലും കൂടെയും വിശ്വാസം, പ്രത്യാശ, സ്നേഹം എന്നിവയുടെ പ്രകടനത്തിൽ കൂടെയും നാം തിരുശരീരത്തിലെ അംഗങ്ങളായിത്തീരുകയെന്നത് അതിൽത്തന്നെ പൂർണ്ണമായ ഒരു കാര്യമല്ല.

ക്രിസ്തുശരീരത്തിലുള്ള നമ്മുടെ ജീവിതത്തിന് രണ്ടു ധ്രുവങ്ങളുണ്ട്. ഈ ധ്രുവങ്ങൾ തമ്മിൽ പ്രസരിക്കുന്ന പരിശുദ്ധാത്മ ശക്തിയാകുന്ന ആത്മീയതാന്ത്രിക വിദ്യുത്ശക്തി നമ്മിൽ പ്രവർത്തിക്കുമ്പോൾ മാത്രമേ തേജസ്ക്കരണം പൂർത്തിയാകുകയുള്ളൂ. ഈ ദ്വിധ്രുവങ്ങളെ ഈശ്വരാരാധനയെന്നും സൃഷ്ടിയിലുള്ള നമ്മുടെ നന്മപ്രവർത്തികളെന്നും വിഭാവനം ചെയ്യാം. ആരാധനയും സേവനവും പരസ്പരം വേർതിരിക്കാൻ സാധ്യമല്ല. രണ്ടുമുണ്ടായെങ്കിലേ ശക്തിപ്രസരവും തേജസ്ക്കരണവും ശരിയായി പ്രവർത്തിക്കയുള്ളൂ. സേവനതല്പരതയിൽ നിന്നു മാത്രമേ സൃഷ്ടി മുഴുവനും വേണ്ടി ഈശ്വരസന്നിധാനത്തിൽ ദിവ്യപൂജയർപ്പിപ്പാനാവശ്യമുള്ള ജ്ഞാനവും കഴിവും ലഭിക്കയുള്ളൂ. സേവനത്തിനായും, സേവനം മൂലവും മനുഷ്യവർഗ്ഗത്തിന്റെ പ്രയാസങ്ങളേയും പ്രശ്നങ്ങളേയും അറിഞ്ഞിട്ട് മനുഷ്യവർഗ്ഗത്തിന് മുഴുവനും വേണ്ടിയാണ് ത്രിത്വസവിധത്തിൽ സഭ ബലിയർപ്പിക്കുന്നത്. സൃഷ്ടിയിലുള്ള നമ്മുടെ പ്രവർത്തനം കൊണ്ടു മാത്രമേ ബലിയർപ്പണത്തിനുള്ള അപ്പവും വീഞ്ഞും അതുപോലുള്ള മറ്റു സാമഗ്രികളുമുണ്ടാവുകയുള്ളൂ. സേവനം, കൃഷി, വ്യവസായം, കല, സാഹിത്യം എന്നിവയിൽ നിന്നെല്ലാം ഉടലെടുക്കുന്ന സകല നന്മയേയും നാം ഈശ്വരന് കാഴ്ചവെയ്ക്കുകയും വേണം.

എന്നാൽ ആരാധനയിൽനിന്നു മാത്രമേ സൃഷ്ടിയെ യഥാർത്ഥത്തിൽ വളർത്തിക്കൊണ്ടുവരുവാനും മനുഷ്യവർഗ്ഗത്തെ സേവിപ്പാൻ ആവശ്യമായ കഴിവും കൃപയും ലഭിക്കുകയുള്ളൂ. നമ്മുടെ സ്വാർത്ഥ ലാഭമോഹങ്ങളുടെ ബന്ധത്തിൽ നിന്ന് വിമുക്തരാകുന്നതും സത്യാരാധനകൊണ്ടു തന്നെ. മനുഷ്യൻ സൃഷ്ടിതനായിട്ടുള്ളത് ഈശ്വരസമ്പർക്കത്തിലും ഈശ്വരാഭിമുഖത്തിലും ജീവിക്കുവാൻ വേണ്ടിയാണ്. ഈ സംസർഗ്ഗവും ആഭിമുഖ്യവുമാണ് ആരാധനയിൽ സമ്പോത്കരിക്കപ്പെടുന്നത്. ആരാധനയിൽ സമസ്ത സൃഷ്ടിയുടെയും പുരോഹിതനായി ക്രിസ്തുസഭ നിലകൊള്ളുന്നതുകൊണ്ടാണ് സൃഷ്ടിയെ യഥാവിധി കൈകാര്യം ചെയ്യുന്നതിനുള്ള സാധ്യത മനുഷ്യനുണ്ടാകുന്നതും. ആരാധനയില്ലായിരുന്നാൽ സ്വാർത്ഥത്തിലോ ഐഹികാർത്ഥങ്ങളിലോ കേന്ദ്രീകൃതനായി മനുഷ്യന്റെ പ്രകൃതിക്കു തന്നെ വൈകല്യം ഭവിച്ചുപോകും.

ഈ മൂന്നു കാര്യങ്ങളുമാണ് പരമപുരുഷനായ വചനത്തിന്റെ മർത്ത്യീകരണംമൂലം സിദ്ധങ്ങളാകേണ്ടത്. അതായത് ഈശ്വരനുമായുള്ള സംയുക്തബന്ധത്തിൽ നിലകൊള്ളുവാനുള്ള ഒരു അനശ്വരശരീരം, ഈശ്വരനെ മുഖാമുഖമായി നേരിൽക്കണ്ടാരാധിക്കുന്നതിനുള്ള വേദി, മനുഷ്യസേവനത്തിനും സൃഷ്ടിയിൽ രചനാത്മകമായി പ്രവർത്തിച്ചു നന്മയുളവാക്കുന്നതിനുമുള്ള സാദ്ധ്യത. ഇവ മൂന്നുമാണ് ക്രിസ്തുവിന്റെ മർത്ത്യീകരണം മൂലം സംസിദ്ധമാകുന്നതും. ഇവയെ കൂടാതെ മറ്റു പലതും ക്രിസ്തുവിലുള്ള ജീവിതം മൂലം മനുഷ്യന്നു സാധിക്കും. അതിലൊന്നാണ് ജ്ഞാനം. പക്ഷേ ആ ജ്ഞാനം തന്നെയും യഥാർത്ഥത്തിൽ സംസിദ്ധമാകുന്നത് ശരീരത്തിൽ നിലകൊണ്ട് ആരാധനയും രചനാത്മക സേവനവും വേണ്ടുംവിധം നിർവ്വഹിച്ച് തേജസ്ക്കരണം പ്രാപിക്കുന്ന പശ്ചാത്തലത്തിൽ മാത്രമാണ്.

ജ്ഞാനം അഥവാ അജ്ഞതയാകുന്ന ആവരണം നീങ്ങിപ്പോയി ആന്തരികമായി പ്രബുദ്ധിക്കുകയെന്നത് ബുദ്ധിപരമായ ഒരനുഭവം മാത്രമല്ല. പ്രത്യുത സ്നേഹപരവും ആരാധനാപരവും ധാർമ്മികവും കൂടിയായ ഒരനുഭവമാകുന്നു. അതായത് ജ്ഞാതാവിലുള്ള പരിവർത്തനമാണ് അവനെ ജ്ഞാനിയാക്കേണ്ടുന്നത്. പാപം അഥവാ തിന്മ നമ്മിലുള്ള മൂടുപടമാണ്, ആവരണമാണ്, അന്ധകാര മറയാണ്. അത് കുറേശ്ശയായി നീങ്ങിപ്പോയിട്ടു നമ്മുക്കു ക്രിസ്തുവിൽ ദത്തമായിട്ടുള്ള തേജോരൂപം നാം സാക്ഷാൽക്കരിക്കണം. അങ്ങിനെ നാം തേജോരൂപിയായ സർവ്വേശ്വരന്റെ പുത്രീപുത്രന്മാരായിത്തീരണം. അതിനുവേണ്ടിയാണ് വചനം മർത്ത്യനായിത്തീർന്നത്.

പരിശുദ്ധാരൂപിയുടെ പ്രധാന പ്രവർത്തനം, പരിശുദ്ധസഭയിൽ കൂടെ ഇതു നമുക്കു സാധ്യമാക്കിത്തീർക്കുകയെന്നതാണ്. ആ പരിശുദ്ധാരൂപിയുടെ മനുഷ്യനിലേയ്ക്കുള്ള സ്ഥിരമായ പ്രവേശനമാണ് പെന്തിക്കോസ്തി പെരുനാളിൽ നാം ദർശിച്ചത്. ഈശ്വരന്റെ മർത്ത്യീകരണത്തിന്റെ പ്രത്യക്ഷഫലം സഭയാണ്. ജ്ഞാനശേഖരമല്ല. ആ സഭയാണ് പുതിയ വ്യവസ്ഥിതിയിൽ പരിശുദ്ധാരൂപി ആദ്യമായി ഉല്പാദിപ്പിച്ചതും. ആ സഭയിൽക്കൂടെ നാമും മനുഷ്യനായിത്തീർന്ന ഈശ്വരനുമായി സംയോജിപ്പിക്കപ്പെട്ട് ഉണ്മയുടെ ആരാധനയിലേയ്ക്കും നന്മയുടെ സൃഷ്ടിയിലേക്കും ആനയിക്കപ്പെടുന്നു. അവിടെ ജ്ഞാനവുമുണ്ട്, സ്നേഹവുമുണ്ട്. എല്ലാറ്റിനുമുപരി അനന്തമായ ആനന്ദവും. ■

---

# കുന്നംകുളം പെരുനാളുകൾ – സുവിശേഷം സംസ്കാരത്തിലൂടെ

കുന്നംകുളത്തെ പെരുനാളുകൾ യഥാർത്ഥത്തിൽ മഹത്തായ ഉത്സവങ്ങളാണ്. പെരുനാളുകളിൽ ഇവർ കലാപരമായ കൗതുകം ദർശിക്കുന്നു. ദേശത്തിന്റെ ഉത്സവമായി പെരുനാളുകൾ ആഘോഷിക്കുന്നു. എഴുപതോളം ആനകൾ പെരുനാളിന് അണിനിരക്കുന്നു, എന്നതിൽ തന്നെ കുന്നംകുളത്തുകാർ ഇതിന് എത്രത്തോളം പ്രാധാന്യം കൊടുക്കുന്നു എന്നതിന്റെ തെളിവാണ്. അൽപസ്വൽപ്പം ന്യൂനതകൾ ഉണ്ടെങ്കിൽ പോലും വർഗീയത തുടച്ചു നീക്കുന്നതിൽ ഈ പെരുനാളുകൾ വഹിക്കുന്ന പങ്ക് നിസ്തുലമാണ്. അക്രൈസ്തവർക്കും പൂർണ്ണമനസ്സോടെ ദേശത്തിന്റെ പെരുനാളായി ക്രൈസ്തവരോടൊപ്പം ആഘോഷിക്കുന്നു. ഒരു മനസ്സായി അവർ പ്രവർത്തിക്കുന്നത് മറ്റുള്ളവർക്ക് മാതൃകയാണ്, പ്രചോദനവുമാണ്.

"പിണ്ടിപെരുനാൾ" ഉൾപ്പെടെ കുന്നംകുളത്തുകാരുടെ ആചാരങ്ങൾക്ക് ക്നനായക്കാരുമായി സാമ്യമുണ്ട്. കല്യാണം, കല്യാണ ഉറപ്പ് എന്നിവയും ഇവിടെ ആഘോഷം തന്നെ. കുന്നംകുളംകാർക്ക് മാത്രമായി ഒരു സംസ്കാരം തന്നെ ഉണ്ട്. വലിയ നോമ്പുകാലങ്ങളിൽ നടക്കുന്ന ഈ നമസ്കാരം "കൂടി നമസ്കാരം" എന്നറിയപ്പെടുന്നു. ഭയഭക്തിയോടെ പാട്ടും പ്രാർത്ഥനയുമായി നടത്തപ്പെടുന്ന കൂടി നമസ്കാരം ഇവർ ഇന്നും നടത്തുന്നു.

കുന്നംകുളംകാരെപ്പറ്റി നമുക്കറിയാവുന്നത് ഇത്രമാത്രം. ഇവർ ബിസിനസ്സ് ചെയ്യാൻ മിടുക്കൻമാരാണ്. ഡ്യൂപ്ലിക്കേറ്റ് ഉണ്ടാക്കാൻ സമർത്ഥരാണ്. ഏതൊരു വസ്തുവിന്റെയും ഡ്യൂപ്ലിക്കേറ്റ് കുന്നംകുളത്ത് ലഭിക്കും എന്നൊക്കെ സർദാർജി കഥകൾപോലെ, ഇവ സംബന്ധിച്ച് പല കുന്നംകുളം കഥകളും പ്രചാരത്തിലിരിക്കുന്നു. യഥാർത്ഥത്തിൽ ഇന്ന് കുന്നംകുളം സ്റ്റേഷനറി ചെല്ലാത്ത സ്ഥലമില്ല. സംസ്കാരവും പൈതൃകവും കാത്തുസൂക്ഷി ക്കുന്നതിൽ മാത്രം കുന്നംകുളംകാരുടെ മിടുക്ക് ഒതുങ്ങി നിൽക്കുന്നില്ലെന്ന് നമുക്ക് മനസ്സിലാക്കാം. ■

# വേദപുസ്തക വിവർത്തനത്തിൽ വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ പുതിയ ചുവടുവെയ്പ്

ഫാ. ജോൺ മാത്യു പള്ളിപ്പാട്

കിസ്തുവിൽ നമ്മെ ഉറപ്പിക്കുന്ന ക്രൈസ്തവ പാരമ്പര്യങ്ങളിൽ അഗ്രഗണ്യമായ സ്ഥാനമാണ് വി. വേദപുസ്തകത്തിന്. വേദപുസ്തകത്തിന്റെ ദൈവനിശ്വാസിയതയും പരിശുദ്ധാത്മ പ്രേരണയിലും ആഴമായി വിശ്വസിക്കുന്നവരാണ് ഓർത്തഡോക്സ് സഭാ വിശ്വാസികൾ. ലോകത്തുള്ള വിവിധ ക്രൈസ്തവ സമൂഹങ്ങളിൽ വ്യത്യസ്ഥ രീതിയിലുള്ള പുസ്തകക്രമമാണ് പഴയനിയമത്തെ സംബന്ധിച്ച് നിലനിൽക്കുന്നത്. എന്നാൽ പുതിയ നിയമത്തിലെ 27 പുസ്തകങ്ങളുടെ സാന്നിധ്യം എല്ലാ ക്രൈസ്തവ സഭകളും ഒരുപോലെ അംഗീകരിക്കുന്നു. ഇത്തരത്തിലുള്ള ഒരു വൈവിധ്യത്തിന്റെ പ്രധാന കാരണം വിവിധ സ്ഥലങ്ങളിൽ ചിതറിപാർത്ത യഹൂദന്മാരുടെ ഇടയിൽ പ്രചാരത്തിലിരുന്ന പഴനിയമ പുസ്തകങ്ങളുടെ ലഭ്യതയിലുള്ള വൈവിധ്യമാണ്. മലങ്കര ഓർത്തഡോക്സ് സഭയെ സംബന്ധിച്ചിടത്തോളം മലയാള ബൈബിൾ വിവർത്തനത്തിൽ ശ്രദ്ധേയമായ ഒരു പങ്കാളിത്തം വഹിക്കുവാൻ 19–ാം നൂറ്റാണ്ടിൽ സാധിച്ചു. എങ്കിലും ഒരു പ്രൊട്ടെസ്റ്റന്റ് പശ്ചാത്തലത്തിൽ നടന്ന വിവർത്തനമെന്ന നിലയിലും; സാമൂഹിക സാമ്പത്തിക അധഃസ്ഥിതിയിലും കാലങ്ങളായി തുടരുന്ന സഭാ തർക്കവിതർക്കങ്ങളും സഭയുടെ ആത്മീകതയോട് തികച്ചും നീതി പുലർത്തുന്ന ഒരു മലയാള വിവർത്തനം തയ്യാറാക്കുന്നതിന് തടസം സൃഷ്ടിച്ചു. എന്നാൽ സഭയുടെ മുഴുവൻ ആഗ്രഹപൂർത്തീകരണമായി വിദ്യാർത്ഥി പ്രസ്ഥാനം ആ ദൗത്യം ഏറ്റെടുത്തിരിക്കയാണ്. ഉത്പതുഷ്ണുക്കളായ ഇടവകകളുടെ നിർലോഭമായ സഹായ സഹകരണങ്ങൾ ലഭിക്കുമെന്നുള്ള ദൈവീക പ്രത്യാശയോടെ വിവർത്തന പ്രവർത്തനങ്ങളുടെ പ്രാരംഭ നടപടികളുമായി വിദ്യാർത്ഥി പ്രസ്ഥാനം മുന്നോട്ടു പോകുകയാണ്. പരിശുദ്ധാത്മാവിന്റെ കൈത്താങ്ങൽ ഏറെ ആവശ്യമുള്ള ഈ പ്രവർത്തനത്തിന്റെ ആവശ്യകതയിലേക്ക് വെളിച്ചം വീശുന്ന ചില വസ്തുതകളാണ് ഇവിടെ ചർച്ച ചെയ്യുന്നത്.

**ഓർത്തഡോക്സ് സഭയ്ക്ക് തനതായ വിവർത്തനം ആവശ്യമോ?**

ഇംഗ്ലീഷിലും മറ്റു ഭാഷകളിലും വേദപുസ്തകത്തിനു വിവിധ ഭാഷാന്തരങ്ങൾ ഉള്ളതുപോലെ മലയാളത്തിൽ ഒന്നിലധികം ഭാഷാന്തരങ്ങൾ ഉണ്ടാകുന്നതു നല്ലതാണ്. എന്നാൽ ഓർത്തഡോക്സ് സഭയെ സംബന്ധിച്ചിടത്തോളം വ്യത്യസ്ത ഭാഷാന്തരങ്ങൾക്കിടയിൽ സഭയുടേതായ ഒരു വിവർത്തനം ഉണ്ടാകട്ടെ എന്ന ലളിതമായ ലക്ഷ്യമല്ല ഈ യത്നത്തിനു പിന്നിൽ. സഭയുടെ ആരാധനയോടും വിശ്വാസപൈതൃകങ്ങളോടും അഭേദ്യമായ ബന്ധമുള്ള ഒരടിസ്ഥാനമാണ് വേദപുസ്തകം. നമ്മുടെ ആരാധനയുടെയും വിശ്വാസത്തിന്റെ പശ്ചാത്തലം 66 പുസ്തകങ്ങളിൽ നിന്നു മാത്രമല്ല. ഇപ്പോൾ ഉപയോഗിച്ചുകൊണ്ടിരിക്കുന്ന 39 പഴയനിയമപുസ്തകങ്ങളെ കൂടാതെ അപ്പോസ്തോലന്മാരും സഭാപിതാക്കന്മാരും തങ്ങളുടെ നിത്യേനയുള്ള ആത്മീകപോഷണത്തിനു വി. വേദപുസ്തകത്തിന്റെ ഭാഗമായി തന്നെ ആഴമായി വിശ്വസിച്ച് ഉപയോഗിച്ചിരുന്ന അനേക തിരുവെഴുത്തുകളുമുണ്ട്. അവയെല്ലാം നമ്മുടെ ആരാധനക്രമത്തിലെ പ്രാർത്ഥനകളുടെയും ഗീതങ്ങളുടെയും ഉള്ളിലെ ആശയരൂപീകരണത്തിൽ നിർണ്ണായക സ്ഥാനം ചെലുത്തിയിട്ടുണ്ട്. അതതു  ദിവസങ്ങളിലെ വായനപടിയിലും പഴയനിയമത്തിലെ 39 പുസ്തകങ്ങളെ കൂടാതെ മറ്റു പല പുസ്തകങ്ങളും ചേർത്തിരിക്കുന്നതായി കണ്ടെത്താം.

ഇപ്പോൾ ഉപയോഗത്തിലിരിക്കുന്ന മലയാള വിവർത്തനത്തിൽ യൂറോപ്യൻ നവീകരണപശ്ചാത്തലത്തിൽ ഉണ്ടായിട്ടുള്ള ചില പ്രയോഗങ്ങളും വാക്കുകളും മൂലഭാഷയിലെ ആശയത്തോട് പൂർണ്ണമായി യോജിക്കാത്തവയാണ്. കാലഹരണപ്പെട്ടതും അർത്ഥശോഷണം സംഭവിച്ചതും പുതിയ തലമുറയ്ക്ക് ഒട്ടും മനസ്സിലാകാത്തതുമായ പ്രയോഗങ്ങൾ ധാരാളം ഉണ്ട്. സഭയുടെ ചില അടിസ്ഥാന വിശ്വാസങ്ങളെ വേദപുസ്തകപശ്ചാത്തലത്തിൽ ന്യൂനീകരിച്ചു കാണുവാൻ അത്തരം വിവർത്തനങ്ങൾ ചിലർ ഉപയോഗിക്കാറുണ്ട്. കോളണി വാഴ്ചയുടെ തടങ്കലും സാമൂഹിക സാമ്പത്തിക അധഃസ്ഥിതിയും സ്വതന്ത്രവും തനതുമായ ഒരു വിവർത്തനത്തിന് മുൻകാലത്ത് തടസ്സം സൃഷ്ടിച്ചു. ഇന്ന് കാലം മാറി. പരിതസ്ഥികൾ വ്യത്യാസപ്പെട്ടു. വേദപുസ്തകത്തിന്റെ ആന്തരികസത്തയെ ആക്ഷരീകമായും ആത്മീകമായും ആഴമായി ഗ്രഹിക്കുവാനുള്ള ബൗദ്ധികമായ പരിശീലനം നേടിയ അനേകർ ഇന്നു സഭയിലുണ്ട്. പണ്ട് വൈദേശികർ നിർമ്മിച്ച പല വിവർത്തന പ്രവർത്തനങ്ങളും അതിനേക്കാൾ മെച്ചമായി നിർവ്വഹിക്കുവാനും അന്വേഷിക്കുവാനും കഴിവുള്ള പണ്ഡിതർ മലങ്കരസഭയിലുണ്ട്. സാമ്രാജ്യത്ത കോയ്മകളുടെ സഹായമില്ലാതെ തന്നെ ഏതൊരു ആദ്ധ്യാത്മിക പ്രവർത്തനത്തിനും ചുക്കാൻ പിടിക്കത്തക്ക സാമ്പത്തിക ചുറ്റുപാടുകൾ ഇന്ന് കേരളത്തിലെ ക്രൈസ്തവർക്കുണ്ട്. 19–ാം നൂറ്റാണ്ടിൽ മലങ്കരസഭ നേതൃത്വം കൊടുത്തു മിഷണറിമാരുമായി ചേർന്നു നടത്തിയ വേദപുസ്തകവിവർത്തനത്തിന്റെ തുടർച്ചയും പരിഷ്കരണവും ഇന്ന് ഏകപക്ഷീയമായി തീർന്നിരിക്കുന്നു. അതുകൊണ്ട് പൂർത്തീകരിക്കാൻ സാധ്യമാകാതെ വന്ന സഭയുടെ ഏറ്റവും വലിയ ദൗത്യം വീണ്ടും നിർവ്വഹിക്കുവാനുള്ള ആളും അർത്ഥവും ദൈവംതമ്പുരാൻ മലങ്കരസഭയ്ക്ക് ഇപ്പോൾ നല്കിയിട്ടുണ്ട്. അതുകൊണ്ടാണ് വിദ്യാർത്ഥിപ്രസ്ഥാനം ഈ ദൗത്യം ഏറ്റെടുത്തിരിക്കുന്നത്. മലങ്കരസഭയുടെ ആത്മീക പൈതൃകത്തിന്റെ യശ്ശസ്സുയർത്തുന്ന ഉന്നതനിലവാരമുള്ള ഒരു വേദപുസ്തക വിവർത്തനം കാലഘട്ടത്തിന്റെ ആവശ്യമാണ്.

**അധിക പുസ്തകങ്ങൾ എന്നൊന്നുണ്ടോ?**

പ്രൊട്ടസ്റ്റന്റ് പാരമ്പര്യത്തിലും കത്തോലിക്കാ പാരമ്പര്യത്തിലും അപ്പോക്രിഫാ എന്നും രണ്ടാം കാനോനിക പുസ്തകങ്ങൾ എന്നും വിളിക്കപ്പെടുന്ന വേദപുസ്തകഭാഗങ്ങൾ ഉണ്ട്. എന്നാൽ ഓർത്തഡോക്സ് സഭകളെ സംബന്ധിച്ച് പുസ്തകങ്ങൾക്കിടയിൽ ഇങ്ങനെ ഒരു വേർതിരിവ് നിശ്ചയിക്കപ്പെട്ടിട്ടില്ല. ഓരോ പ്രദേശത്തും ലഭ്യമായ പഴയ നിയമ പുസ്തകങ്ങളുടെ എണ്ണം ക്രമപ്പെടുത്തിയത് പാലസ്തീനു വെളിയിലുള്ള യഹൂദർ ഉപയോഗിച്ചുകൊണ്ടിരുന്നത് പഴയനിയമത്തിന്റെ ഗ്രീക്കു വിവർത്തനമായ സെപ്റ്റജിന്റ് ആയിരുന്നു. എല്ലാ ഓർത്തഡോക്സ് സഭകളും സെപ്റ്റജിന്റെ വിവർത്തനത്തെ ആധാരമാക്കിയാണ് പഴയ നിയമ കാനോൻ രൂപപ്പെടുത്തിയിരിക്കുന്നത്. ആദിമ നൂറ്റാണ്ടു മുതൽ പഴയനിയമത്തിന്റെ എബ്രായ കാനോനും സെപ്റ്റജിന്റു വിവർത്തനവും തമ്മിലുള്ള വ്യത്യാസത്തെ കുറിച്ച് പിതാക്കന്മോർക്ക് ബോധ്യം ഉണ്ടായിരുന്നു. എങ്കിലും 16–ാം നൂറ്റാണ്ടോടെയാണ് 39 പുസ്തകമുള്ള എബ്രായ പാരമ്പര്യ പ്രകാരമുള്ള പഴയനിയമം പ്രാബല്യത്തിൽ വരുത്തിയത് പ്രൊട്ടസ്റ്റന്റ് സഭകളാണ്. എന്നാൽ അപ്പോസ്തോലന്മാരും ആദിമ സഭാപിതാക്കന്മാരും അവലംബമാക്കിയ പഴയനിയമം എബ്രായ പാരമ്പര്യപ്രകാരമുള്ള പുസ്തകമല്ല. ഗ്രീക്ക് തർജ്ജമയായ സെപ്റ്റജിന്റാണ്. അതിനുള്ള വ്യക്തമായ തെളിവുകൾ വേദപുസ്തകത്തിൽ നിന്നു തന്നെ ലഭ്യമാണ്.

**പുതിയനിയമ പശ്ചാത്തലത്തിൽ**

പുതിയനിയമത്തിലെ എഴുത്തുകാർ എബ്രായ കാനോൻ ആയിരുന്നില്ല തങ്ങളുടെ രചനക്ക് അവലംബമാക്കിയിരുന്നത്. അപ്പോസ്തോലന്മാരും ആദിമപിതാക്കന്മാരും ഉപയോഗിച്ച പഴയനിയമത്തെയാണ് ആധികാരികമായി ഗണിക്കേണ്ടത്. പുതിയനിയമത്തിലെ ചില പഴയ നിയമ പരാമർശങ്ങൾ പരിശോധിച്ചാൽ ഇക്കാര്യം നമ്മൾക്ക് വ്യക്തമായി മനസ്സിലാകുന്നതാണ്. അപ്പോ. 7: 14–ാം വാക്യത്തിൽ മിസ്രയീമിലേക്കു വന്ന യാക്കോബും കുടുംബവും ആകെ എഴുപത്തഞ്ചു പേരായിരുന്നു എന്നു കാണാം. എന്നാൽ ഉല്പ. 46:27 ൽ മിസ്രയീമിലേക്കു വന്ന യാക്കോബിന്റെ കുടുംബം എഴുപതു പേർ മാത്രമായിരുന്നു എന്നു കാണാം. ഈ വ്യത്യാസം എങ്ങനെയാണ് സംഭവിച്ചത്. പഴയനിയമത്തിന്റെ എബ്രായ പാരമ്പര്യത്തിൽ 70 എന്ന സംഖ്യ കാണുമ്പോൾ അതിന്റെ ഗ്രീക്കു പരിഭാഷയായ സെപ്റ്റജിന്റിൽ 75 പേരെന്നാണ് കാണുന്നത്. ഇതുപോലെയുള്ള എണ്ണമറ്റ ഉദാഹരണങ്ങൾ പരിശോധിച്ചാൽ ഇപ്പോൾ നമ്മൾ ഉപയോഗിക്കുന്ന പഴയനിയമമല്ല പുതിയനിയമ എഴുത്തുകാർ അവലംബമായി ഉപയോഗിച്ച പഴയ നിയമം എന്നു മനസ്സിലാകും. അതായത് പുതിയനിയമത്തിൽ കാണുന്ന പഴയനിയമ ഉദ്ധരണികൾ പരിശോധിച്ചാൽ അവയൊന്നും നമ്മൾ ഉപയോഗിക്കുന്ന പഴയനിയമത്തിലെ വേദഭാഗവുമായി പൂർണ്ണമായി ഒത്തുപോകുന്നതല്ല എന്നു മനസ്സിലാകും (മത്താ 4:18–19–യശെ. 61:1,2; മത്തായി 21:4 – സഖ. 9:9). ആശയസാമ്യം അവിടെ കാണാമെങ്കിലും പുതിയനിയമത്തിൽ എടുത്തുദ്ധരിച്ചിരിക്കുന്നതുപോലെ കൃത്യമായ ഒരു വാക്യം പഴയനിയമ ഭാഗത്തു കാണണമെന്നില്ല. മറിച്ച് നമ്മൾ സെപ്റ്റജിന്റു പരിഭാഷ പരിശോധിച്ചാൽ പുതിയനിയമത്തിലെ ഉദ്ധരണികൾ മിക്കവയും അതുപോലെതന്നെ അവിടെ കണ്ടെത്താം.

39 പുസ്തകങ്ങളെ കൂടാതെ അപ്പോക്രിഫൽ ഗ്രന്ഥങ്ങൾ എന്നു വിളിക്കുന്ന ഏകദേശം 15 ൽ പരം പുസ്തകങ്ങളിൽ നിന്നും പുതിയനിയമ എഴുത്തുകാർ നേരിട്ട് ഉദ്ധരണികൾ എടുക്കുന്നുണ്ട്. പൗലോസ് ശ്ലീഹായുടെ റോമാ ലേഖനത്തിൽ ശലോമോന്റെ ജ്ഞാനം എന്നു വിളിക്കപ്പെടുന്ന പുസ്തകത്തെ അവലംബമാക്കിയുള്ള പ്രതിപാദനം കാണാം (റോമ. 1:20–29: ശലോ. ജ്ഞാന: 13. 5, 8; 14.24, 27 താരതമ്യം ചെയ്യുക). കോരിന്ത്യർക്ക് എഴുതിയ ലേഖനങ്ങളിലും ഇതുപോലെയുള്ള സാമ്യങ്ങൾ കണ്ടെത്താനാകും. കൂടാതെ യാക്കോബു ശ്ലീഹാ സിറാക്കിന്റെ (യേശു ബാർ ആസീറെ) പുസ്തകത്തിൽ നിന്നു മറ്റും ജ്ഞാനശകലങ്ങൾ ഉദ്ധരിക്കുന്നുണ്ട് (യാക്കോ. 1: 19 – സിറാ. 5:11; യാക്കോ. 1: 13– സിറാ. 15. 11–12). ഇങ്ങനെയുള്ള ധാരാളം ഉദ്ധരണികൾ മാത്രമല്ല കാനോനിക പുസ്തകങ്ങളായി അംഗീകരിക്കാത്ത ഹാനോക്കിന്റെ പുസ്തകത്തിൽ നിന്നുള്ള ഉദ്ധരണികൾ 1 പത്രോസിലും യൂദായുടെ ലേഖനത്തിലും കണ്ടെത്താം. 27. യൂദായുടെ ലേഖനം 14 ഉം 15ഉം വാക്യത്തിൽ കാണുന്ന ഉദ്ധരണി ഹാനോക്കിന്റെ പുസ്തകം 1–ാം അദ്ധ്യായം 9–ാം വാക്യമാണെന്നു കണ്ടെത്താം. ഇത്തരത്തിൽ പരിശോധിച്ചാൽ ക്രൈസ്തവ സഭയുടെ അപ്പോസ്തോലന്മാരും നേതാക്കളും ഉപയോഗിച്ച പഴയ നിയമത്തിന്റെ കാനോൻ പ്രൊട്ടസ്റ്റന്റ് വിശ്വാസികൾ നിജപ്പെടുത്തിയ 39 പുസ്തകങ്ങളിൽ നിന്നു എത്രമാത്രം വ്യത്യസ്തമാണെന്നു മനസ്സിലാക്കാം. മാത്രമല്ല ഒരു പഴയ നിയമ പുസ്തകത്തെ കാനോനികമായി അംഗീകരിച്ച പുസ്തകമായി കണക്കാക്കണമെങ്കിൽ ആ പുസ്തകത്തെക്കുറിച്ചു പുതിയനിയമത്തിൽ പരാമർശം ഉണ്ടായിരിക്കണം എന്നു ചിന്തിക്കുന്നതും അസ്ഥാനത്താണ്. കാരണം പുതിയനിയമത്തിൽ ഒട്ടും തന്നെ പരാമർശം ഇല്ലാത്ത പുസ്തകങ്ങളും 39 പുസ്തകങ്ങളുടെ പഴയനിയമ എബ്രായ കാനോനിലുണ്ട്. ചുരുക്കത്തിൽ പഴയനിയമത്തെ കുറിച്ചുള്ള വിവിധ സഭകളുടെ വൈരുദ്ധ്യം അംഗീകരിച്ച് ദേശ ഭാഷ സംസ്കാരത്തിന്റെ സ്വാധീനമാണ് അവയുടെ വൈവിദ്ധ്യത്തിനു കാരണമെന്ന് മനസ്സിലാക്കി ആദിമ ക്രൈസ്തവർ തിരഞ്ഞെടുത്ത പഴയനിയമം തന്നെ നമ്മുടെ പഴയനിയമമായി അംഗീകരിക്കുകയാണ് ഓർത്തഡോക്സ് പാരമ്പര്യത്തിന്റെ രീതി.

**ഉപസംഹാരം**

അപ്പോസ്തലന്മാരും സഭാപിതാക്കളും അവലംബമായി ഉപയോഗിച്ച സെപ്റ്റജിന്റ് പരിഭാഷയാണ് ക്രൈസ്തവർ തങ്ങളുടെ ആധികാരിക പഴയനിയമമായി ഉപയോഗിക്കേണ്ടത്. ഓർത്തഡോക്സ് സഭകൾ അക്കാരണത്താൽ തന്നെ തങ്ങളുടെ വിശ്വാസ പാരമ്പര്യങ്ങൾക്ക് ചേർന്ന വിധത്തിൽ അത്തരത്തിലുള്ള പരിഭാഷയാണ് പഴനിയമമായി ഉപയോഗിക്കുന്നത്. മലങ്കര ഓർത്തഡോക്സ് സഭയും, വൈകിയിട്ടാണെങ്കിലും തങ്ങളുടെ ആരാധനാ പാരമ്പര്യത്തിനു ചേർന്ന വിധത്തിലുള്ള ഒരു വേദപുസ്തകവിവർത്തനം തയ്യാറാക്കുമ്പോൾ വിശ്വാസപരമായ പല സമസ്യകൾക്കും പെട്ടെന്ന് ഉത്തരം കണ്ടെത്താൻ അതുപകരിക്കും. മൂലഭാഷയോട് ഏറ്റവും അടുത്തു നില്കുന്ന നിലവാരമുള്ള ഒരു വേദപുസ്തകം തയ്യാറാക്കുവാൻ വിദ്യാർത്ഥിപ്രസ്ഥാനം പരിശുദ്ധാത്മാവിന്റെ ഉപകരണമായി മാറുകയാണ് ഈ ശതാബ്ദി ആഘോഷവേളയിൽ. ■

# ചരിത്രം മറന്ന വെളിയനാട് സുന്നഹദോസ്

എം. കുര്യൻ തോമസ്

കുട്ടനാട്ടിലെ വെളിയനാടു പള്ളിയിൽ കൂടിയ ഈ സുന്നഹദോസിൽ മലങ്കര പള്ളിയോഗം തങ്ങളുടെ അവകാശ-അധികാരങ്ങളെപ്പറ്റി പ്രകടിപ്പിച്ച അതേ വികാരമാണ് 1909 ൽ അബ്ദുള്ള പാത്രിയർക്കീസ് ലൗകീകാധികാരം ആവശ്യപ്പെട്ട പഴയസെമിനാരി അസോസിയേഷനിലും അവർ പ്രകടിപ്പിച്ചത്. ജാതിക്കുതലവനെന്ന നിലയിൽ മലങ്കര മെത്രാപ്പോലീത്താ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് അന്ന് തന്റെ ജനങ്ങളോടൊത്തു നിന്നു. തുടർന്ന് മലങ്കര സഭയും അബ്ദുള്ള പാത്രിയർക്കീസുമായുള്ള യുദ്ധത്തിൽ അദ്ദേഹത്തിന്റെ നിലപാടിനെ ഈ പശ്ചാത്തലത്തിൽ വേണം കാണാൻ.

1876 മിഥുനം 17 (ജൂൺ 29) നു വിജയകരമായി സമാപിച്ച മുളന്തുരുത്തി സുന്നഹദോസ് തുടങ്ങിയുള്ള സുറിയാനി ക്രിസ്ത്യാനി അസോസിയേഷന്റെയും അസോസിയേഷൻ മാനേജിംഗ് കമ്മറ്റിയുടെയും സുദീർഘ ചരിത്രത്തിൽ ബോധപൂർവം തമസ്ക്കരിക്കപ്പെട്ട ഒരു സുപ്രധാനയോഗമുണ്ട്. 1877 മകരം 15–18 (ജനുവരി 27–30) തീയതികളിൽ വെളിയനാട് മാർ സ്തേഫാനോസ് സഹദാ പള്ളിയിൽ നടന്ന വെളിയനാട് സുന്നഹദോസെന്ന മലങ്കര പള്ളി യോഗം.[1] 1875 ഇടവം 29 മുതൽ 1877 ഇടവം 9 വരെ മലങ്കരയിൽ ജൈത്രയാത്ര നടത്തിയ അന്ത്യോഖ്യായുടെ പ. ഇഗ്നാത്തിയോസ് പത്രോസ് തൃതീയൻ പാത്രിയർക്കീസ് ബാവായുടെ 'വാട്ടർലൂ' ആയിരുന്നു വെളിയനാട് സുന്നഹദോസ്.

പ. പത്രോസ് തൃതീയൻ പാത്രിയർക്കീസിന്റെ മലങ്കരയിലെ പ്രവർത്തനങ്ങളെ മുളന്തുരുത്തി സുന്നഹദോസിനു മുമ്പെന്നും പിമ്പെന്നും രണ്ടു ഭാഗങ്ങളാക്കി തിരിക്കാം. പൂർവാർദ്ധത്തിൽ നവീകരണക്കാരുമായുള്ള സമരത്തിന് സഭയെ ഏകോപിപ്പിക്കുന്നതിലും സഭയിൽ കടന്നുകൂടിയ റോമൻ, പ്രൊട്ടസ്റ്റന്റ് ആചാരങ്ങളെയും, കാലികമായ ജീർണതയേയും ദേശീയ ആചാരങ്ങളെയും മാറ്റി പൂർണമായും അന്ത്യോഖ്യൻവൽക്കരിക്കുന്നതിൽ മാത്രമായിരുന്നു പാത്രിയർക്കീസിന്റെ ശ്രദ്ധ. അതിലദ്ദേഹം ഭാഗികമായി വിജയിക്കുകയും ചെയ്തു.

എന്നാൽ മുളന്തുരുത്തി സുന്നഹദോസിനുശേഷം പാത്രിയർക്കീസിന്റെ ശ്രദ്ധ തന്റെ ലൗകീകാധികാരം ഉറപ്പിക്കുന്നതിലായി മാറി. പള്ളികളിൽ നിന്നും രജിസ്റ്റർ ഉടമ്പടി വാങ്ങുക, മലങ്കരയെ തന്റെ നേരിട്ടുള്ള ഭരണത്തിൻ കീഴിലുള്ള ഏഴ് ഇടവകകളാക്കി തിരിക്കുക, രജിസ്റ്റർ ഉടമ്പടി വാങ്ങി ആറുപേർക്ക് മെത്രാൻ സ്ഥാനം കൊടുക്കുക, കൈമുത്തും റിശീസയും കണക്കു പറഞ്ഞു വാങ്ങുക തുടങ്ങിയ നടപടികൾ എല്ലാം നടത്തിയത് ഈ രണ്ടാം പകുതിയിലാണ്. ഈ മനം മാറ്റത്തിന്റെ കാരണങ്ങൾ ഇനിയും വിശകലനം ചെയ്യേണ്ടിയിരിക്കുന്നു.[2]

മുളന്തുരുത്തി സുന്നഹദോസിനുശേഷം പത്രോസ് തൃതീയൻ പാത്രിയർക്കീസ് ആദ്യം ചെയ്ത പ്രധാന കർമ്മം വി. മൂറോൻ കൂദാശയാണ്. 1876 ആഗസ്റ്റ് 27 ന് മുളന്തുരുത്തി പള്ളിയിൽ വെച്ച് സർവരുടെയും സഹകരണത്തോടെ ആ കൂദാശ ഭംഗിയായി നടത്തി. ഇതിനെ തുടർന്ന് കോനാട്ടു ഗീവർഗീസ് റമ്പാൻ, കടവിൽ പൗലൂസ് റമ്പാൻ, അമ്പാട്ട് ഗീവർഗീസ് റമ്പാൻ, ചാത്തുരുത്തി ഗീവർഗീസ് റമ്പാൻ എന്നിവരോട് മേല്പട്ടസ്ഥാനം സ്വീകരിക്കുന്നതിനായി രജിസ്റ്റർ ചെയ്ത ഉടമ്പടികൾ ആവശ്യപ്പെട്ടു. കൊച്ചി രാജ്യത്ത് ഇവ രജിസ്റ്റർ ചെയ്യുന്നതിന് ചിങ്ങം 15–ന് രജിസ്റ്ററാർ മുളന്തുരുത്തി പള്ളിയിലെത്തി. ഈ സമയത്ത് മാനേജിംഗ് കമ്മറ്റി അംഗങ്ങൾ മുളന്തുരുത്തിയിലുണ്ടായിരുന്നു.

ഈ നടപടി കമ്മറ്റി അംഗങ്ങളെ ക്ഷുഭിതരാക്കി."ജാതിയുടെ പൊതുവിലേയ്ക്കു വേണ്ട മതസംബന്ധമായും സമൂഹസംബന്ധമായും ഉള്ള സകല കാര്യങ്ങൾക്കും കൈകാരകർത്താക്കളും ഭാരവാഹികളുമായി"[3] തങ്ങളെ ചുമതലപ്പെടുത്തിയിരിക്കുമ്പോൾ തങ്ങളുടെ അറിവും ആലോചനയും കൂടാതെ തങ്ങളെ സംബന്ധിക്കുന്ന കാര്യങ്ങൾ രജിസ്റ്റർ പ്രമാണമാക്കുന്നതിൽ പ്രതിഷേധിച്ച് ഇരുപത്തിനാല് അംഗങ്ങളുള്ള കമ്മറ്റിയിൽ നിന്നും മാലിത്ര ഏലിയാസ് കത്തനാർ മുതൽ ആറ് പട്ടക്കാരും പനയ്ക്കൽ അയ്പ്പൂരു മുതൽ ഒൻപത് അയമേനികളും– അതായത് അന്നു മുളന്തുരുത്തിയിലുണ്ടായിരുന്ന പതിനഞ്ചു കമ്മറ്റിക്കാരും – ചിങ്ങം 16–ന് രാജി എഴുതിക്കൊടുത്തു. ഇതു പാത്രിയർക്കീസിനെ ചൊടിപ്പിച്ചു. തുടർന്ന് പാത്രിയർക്കീസും കമ്മറ്റിക്കാരും തമ്മിൽ ഇതേപ്പറ്റി സംവാദം നടന്നു. മെത്രാൻ സ്ഥാനം നൽകുന്നത് തന്റെ അധികാരമാണെന്നും മറ്റാർക്കും അതിൽ കാര്യമില്ലെന്നുമായിരുന്നു പാത്രിയർക്കീസിന്റെ വാദം. അതിൽ തർക്കമില്ലെന്നും പക്ഷേ ഈ നാട്ടിൽ തങ്ങൾ തിരഞ്ഞെടുക്കുന്നവർക്കേ പട്ടം കൊടുക്കാവൂ എന്നുമായിരുന്നു കമ്മറ്റിക്കാരുടെ പക്ഷം.[4]

കമ്മറ്റി ഇതുവരെ ആവശ്യപ്പെടുകയോ തിരഞ്ഞെടുക്കുകയോ ചെയ്യാഞ്ഞതിനാലാണ് താൻ അപ്രകാരം ചെയ്തതെന്നും കമ്മറ്റി ഇനി തിരഞ്ഞെടുക്കുന്നവർക്ക് പട്ടം കൊടുക്കാൻ വിരോധമില്ലെന്നും മലങ്കര ഭരിപ്പാൻ ഇനി ഒരു മെത്രാൻ പോരെന്നും നാലോ ആറോ പേരുവേണമെന്നും പാത്രിയർക്കീസ് കമ്മറ്റിക്കാരെ അറിയിച്ചു. താൻ തെരഞ്ഞെടുത്തവരിൽ ആരെങ്കിലും അയോഗ്യരെങ്കിൽ ആ വിവരം അറിയിച്ചാൽ അവരെ ഒഴിവാക്കാമെന്നും പാത്രിയർക്കീസ് പറഞ്ഞു. അവർ അന്നത്തെ ഏറ്റവും മികച്ച സ്ഥാനാർത്ഥികളായതിനാലാവാം തൽക്കാലം കമ്മറ്റിക്കാർ അടങ്ങി. പകരം കമ്മറ്റിക്കാർ എന്ന നിലയിൽ തങ്ങളുടെ സ്ഥാനം ഉറപ്പിച്ച് കല്പന നൽകണമെന്ന് ആവശ്യപ്പെടുകയും പാത്രിയർക്കീസ് അതുനൽകുകയും ചെയ്തു.ആ അദ്ധ്യായം തൽക്കാലം അങ്ങനെ അവസാനിച്ചു.

കൊച്ചി രാജ്യത്തു രജിസ്റ്റർ ചെയ്തതു കൂടാതെ തിരുവിതാംകൂറിലും രജിസ്റ്റർ ചെയ്ത പ്രമാണങ്ങൾ വാങ്ങിയ ശേഷം,[5] പാത്രിയർക്കീസ് 1876 ഡിസംബർ മൂന്നിന് കോനാട്ട് ഗീവർഗീസ് മാർ യൂലിയോസിനും കടവിൽ പൗലോസ് മാർ അത്താനാസിയോസിനും ഡിസംബർ 10–ന് അമ്പാട്ട് ഗീവർഗീസ് മാർ കൂറിലോസിനും ചാത്തുരുത്തിൽ ഗീവർഗീസ് മാർ ഗ്രിഗോറിയോസിനും വടക്കൻ പറവൂർ പള്ളിയിൽ വച്ച് മേല്പട്ട സ്ഥാനം നൽകി. അന്നു മലങ്കരെ ഉണ്ടായിരുന്ന പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ, അബ്ദുള്ള മാർ ഗ്രീഗോറിയോസ് എന്നീ മേല്പട്ടക്കാരുടെ സഹകരണം കൂടാതെ പാത്രിയർക്കീസ് ഒറ്റയ്ക്കാണ് ഈ വാഴ്ച നടത്തിയത്.[6] ഇതിനിടയിൽ ഏതാനും പള്ളികളിൽ നിന്നും ലൗകികാധികാരം സംബന്ധിച്ച രജിസ്റ്റർ ഉടമ്പടികൾ വാങ്ങി.

ആ വർഷം ധനു 15–നു കൊച്ചി കോട്ട പള്ളിയിൽ കൂടിയ മാനേജിംഗ് കമ്മറ്റി സമുദായ സ്വത്തുക്കൾക്കുവേണ്ടി വ്യവഹാരപ്പെടുന്നതിനെപ്പറ്റി ആലോചിക്കാൻ ഒരു മലങ്കരപള്ളി യോഗം മകരം 15–നു വെളിയനാടു പള്ളിയിൽ കൂടുന്നതിനു നിശ്ചയിച്ചു. അതിലേയ്ക്ക് ഒരോ പള്ളിയിൽ നിന്നും "ഒരു പട്ടക്കാരനും രണ്ടു പ്രധാനികളും" പള്ളിക്കാരുടെ സമ്മത പത്രത്തോടു കൂടെ വന്നു കൂടത്തക്കവണ്ണം"[7] കല്പന അയച്ചു.

മകരം 14–നു പാത്രിയർക്കീസും മാർ ദീവന്നാസ്യോസ് അഞ്ചാമനും നാല് അഭിനവ മെത്രാൻമാരും വെളിയനാട്ടെത്തി. മകരം 15 നു രാവിലെ നമസ്ക്കാരവും വി. കുർബാനയും കഴിഞ്ഞ് പാത്രിയർക്കീസിന്റെ അടുക്കൽ കൂടി. വിശ്വാസത്തിന്റെ സ്ഥിരതയെക്കുറിച്ചും ഇപ്പോൾ ഭവിച്ചിരിക്കുന്ന വീഴ്ചകളെപ്പറ്റിയും പാത്രിയർക്കീസ് ആമുഖ പ്രസംഗം പറഞ്ഞു. തുടർന്ന് സമുദായത്തിന്റെ പൊതു കാര്യത്തെക്കുറിച്ച് 15,16,17 തീയതികളിൽ രാവിലെ എട്ടു മുതൽ ഒന്നുവരെയും രണ്ടു മുതൽ അഞ്ചുമണിവരെയും യോഗം കൂടണമെന്ന് പാത്രിയർക്കീസ് ആവശ്യപ്പെട്ടു. തുടർന്നു യോഗം ആരംഭിച്ചു. ആദ്യ ദിവസം ആലോചനാ വിഷയങ്ങൾ ക്രമപ്പെടുത്തുകയാണ് ചെയ്തത്.

1876 മിഥുനം 15–ന് കൂടിയ മുളന്തുരുത്തി സുന്നഹദോസ് കമ്മറ്റിയേയും ആലോചനക്കാരെയും നിശ്ചയിച്ചിട്ടും ഇതുവരെ കൂടി തീരുമാനമെടുക്കാത്തതിനാൽ പ്രധാനമായും ഈ സുന്നഹദോസിൽ ആലോചിക്കേണ്ട വിഷയങ്ങൾ രണ്ടാണെന്നു യോഗം തീർച്ചപ്പെടുത്തി. സഭയിൽ മാർ മാത്യൂസ് അത്താനാസ്യോസ് മുഖാന്തിരം ഉണ്ടായിട്ടുള്ള വിശ്വാസ വിപരീതങ്ങളെ ഒതുക്കുന്നതിനും നവീകരണ കൈവശത്തിൽ ഇരിക്കുന്ന പൊതു മുതൽ ഒഴിപ്പിച്ചെടുക്കുന്നതിനുമുള്ള മാർഗ്ഗങ്ങൾ കണ്ടെത്തണമെന്നും തീരുമാനിച്ചു. "ഒന്നുകിൽ ശത്രുവിനെ കീഴ്പ്പെടുത്തുക അല്ലെങ്കിൽ അവരോടു മറ്റു വിധത്തിൽ പെരുമാറുക"[8] ഇതിൽ ഏതുവേണമെന്ന് സുന്നഹദോസ് അംഗങ്ങൾ നിശ്ചയിക്കണമെന്നും ഏതു വിധമായാലും അതിനുള്ള മാർഗ്ഗം കൂടി അവർതന്നെ വിവരിക്കണമെന്നും തീരുമാനിച്ചു.

സുന്നഹദോസിനു ഹാജരായ പള്ളിപ്രതിപുരുഷന്മാരുടെ സമ്മതപത്രങ്ങൾ വാങ്ങിക്കുവാൻ കാരോടുവീട്ടിൽ ശീമോൻ റമ്പാനെയും, മുറിമറ്റത്തിൽ പൗലൂസു മല്പാനെയും ചുമതലപ്പെടുത്തി അന്നത്തെ യോഗം അവസാനിച്ചു.

രണ്ടാം ദിവസം (മകരം 16) രാവിലെ വി. കുർബാനയ്ക്കു ശേഷം 8 മണിക്ക് യോഗം ആരംഭിച്ചു കോട്ടയത്തു സെമിനാരിക്കും വട്ടിപ്പണപലിശയ്ക്കും വേണ്ടി സിവിൽ കേസു കൊടുക്കാൻ തീരുമാനിച്ചു. അതിനാവശ്യമായി വരുന്ന ചെലവ് ഏകദേശം 10,000 രൂപ വരുമെന്നും അതു തൽക്കാലം പള്ളികളിൽ നിന്നു പിരിക്കുക അസാദ്ധ്യമായതിനാൽ കമ്മറ്റിക്കാർ 24 പേരും അറുപതു രൂപ വീതവും ആലോചനക്കാർ എഴുപതുപേർ മുപ്പതു രൂപ വീതവും എടുക്കണമെന്നും, മുപ്പതുരൂപ കൊടുക്കാൻ മനസുള്ള എല്ലാവരെയും ആലോചനാ സമൂഹത്തിൽ ചേർക്കണമെന്നും തീരുമാനിച്ചു.[9]

മുളന്തുരുത്തിയിൽ വെച്ചു കമ്മറ്റിക്കാരായി തിരഞ്ഞെടുത്തവരിൽ സഹകരിക്കാത്തവരെയും, റമ്പാൻ സ്ഥാനം ഏറ്റവരെയും കമ്മിറ്റിയിൽ നിന്നും നീക്കി, പകരം മറ്റ് ആളുകളെ തിരഞ്ഞെടുക്കണമെന്നും നിശ്ചയിച്ച് അന്നത്തെ യോഗം അവസാനിച്ചു.[10]

മൂന്നാം ദിവസം നമസ്ക്കാരം കഴിഞ്ഞ് ഏഴു മണിക്കു തന്നെ യോഗം ആരംഭിച്ചു. സെമിനാരിക്കേസിൽ വക്കീലായി നിശ്ചയിച്ചിരിക്കുന്ന ഓക്കർ സായിപ്പിനെ അന്നു ക്ഷണിച്ചു വരുത്തിയിരുന്നു. അന്നു പാത്രിയർക്കീസ് ഹൂദായ കാനോനിൽ നിന്നും സംഗ്രഹിച്ചെഴുതിയ ഒരു വിശ്വാസ പ്രമാണം സുന്നഹദോസിൽ വായിച്ചു. സുന്നഹദോസ് അത് അംഗീകരിച്ചു. തുടർന്ന് ആ പുസ്തകം മലയാളത്തിൽ അച്ചടിപ്പാൻ ഗീവർഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായെ ഏല്പിച്ചു. അന്നു തുടർന്നു നടന്ന സംഭവങ്ങളുടെ ദൃക്സാക്ഷി വിവരം ഇപ്രകാരമാണ്.

"അതിന്റെ ശെഷം മലയാളം ഏഴ് എടവകയായി തിരിച്ചിരിക്കുന്നു എന്നും ഇപ്പോൾ അഞ്ചു മെത്രാന്മാരു മലയാളത്തിലുള്ളതിനോടു കൂടി ഇനി രണ്ടുപേർക്കു കൂടി പട്ടം കൊടുക്കണമെന്നും മറ്റും പിതാവു നിശ്ചയിച്ചു കൂട്ടത്തൊടു കല്പിച്ചു. രണ്ടു പേർക്കുകൂടെ പട്ടം കൊടുക്കണമെന്നുള്ള കാര്യത്തിൽ ജനത്തിനു തീരുമാനം ഇഷ്ടം ഇല്ലന്നും–ഇപ്പോൾ ഈ അഞ്ചുപേരുള്ളതു മതി എന്നും–ഇതിൽ പൊതുകാര്യങ്ങൾ അന്വേഷിക്കുന്നതിനു പുലിക്കോട്ടിൽ മാർ ദിവന്നാസിയോസു മെത്രാപ്പോലീത്തായെ കമ്മറ്റിയിൽ തലവനായി കല്പിച്ച് ആക്കിത്തരണമെന്നു കൂട്ടമായി പിതാവിന്റെ തിരുമുമ്പാകെ ഒരു സങ്കടം എഴുതി വച്ചു–ആയ്ത് അവിടത്തെ ഇഷ്ടത്തിനു വിരോധം ആയിരുന്നതിനാൽ കോപിച്ച– ആത്മീയമായ നമ്മുടെ കാര്യത്തിൽ പ്രവേശിക്കുവാൻ നിങ്ങൾക്ക് എന്തു കാര്യമെന്നും മറ്റും കല്പിച്ച ആ കടലാസ കീറി കൂട്ടത്തിന്റെ മുമ്പാകെ ഇട്ടുകളഞ്ഞു– അതിനാൽ കൂട്ടത്തിന്ന് എത്രയും വ്യസിനവും ദുഃഖവും ആയിതീർന്നു–ഇതിന്റെ ശെഷം യാതൊരു ആലോചനയും നിവൃത്തിയും കൂടാതെ തീർന്നതു തന്നെ അല്ല–വക്കീലായിട്ടു വന്നിരുന്ന മെസ്തർ ഓക്കർ സായ്പ്പും കൊച്ചിക്കു തിരിച്ചു പൊകയും ചെയ്തു.

അതിന്റെ ശെഷം വിശുദ്ധ പിതാവു ദീവന്നാസ്യോസു മെത്രാപൗലീത്തയുടെയും പനയ്ക്കൽ അയിപ്പൂരുവിന്റെയും കുര്യൻ റൈട്ടരുടെയും ആലോചനയിൽ കൂട്ടം മേൽപ്രകാരം നമ്മുടെ മുമ്പാകെ എഴുതി വെപ്പാൻ ഇടവന്നതാകുന്നു എന്നും മറ്റും കല്പിച്ച അവർ മൂവരുടെമേൽ കോപിച്ചു–ദീവന്നാസ്യോസു മെത്ര–മെലിൽ ഈ കൂട്ടത്തിൽ പ്രവേശിക്കരുതെന്നും കല്പിച്ചു–അതിനാൽ അദ്ദെഹവും തെക്കരിൽ ഏതാനും പള്ളിക്കാരും കൂടി അന്നുതന്നെ പോയി–പരുമലെ താമസിച്ചു–അതിന്റെശെഷം അന്നു തന്നെ കുര്യൻ റൈട്ടറും ആയിപ്പൂരുവും മറ്റ ഏതാനും പെരുകൂടി പൊയി– അയിപ്പൂരു കൊച്ചിക്കും–റൈട്ടരു ശെങ്ങനാശെരിക്കുമത്രെ പോയതു–വടക്കുനിന്നുള്ള പള്ളിക്കറരിൽ ആരും തന്നെ പൊയില്ല–തെക്കരിൽ കൊട്ടയത്തുനിന്നും പുതുപ്പള്ളിയിൽ നിന്നും ഏതാനും പേരു മാത്രം താമസിച്ചു."

ഭൂരിഭാഗം ജനപ്രതിനിധികളും സ്ഥലം വിട്ടു എന്ന വസ്തുത പാത്രിയർക്കീസിനെ ഞെട്ടിച്ചു. പിറ്റേദിവസം സുന്നഹദോസിൽ ശേഷിച്ചിരുന്നവരോട് സിവിൽക്കേസു കൊടുക്കാനുള്ള നടപടികൾ സ്വീകരിക്കാൻ ആവശ്യപ്പെട്ടു. അവർ പണപ്പിരിവിനു മുമ്പു ചെയ്ത തീരുമാനം ഉറപ്പിക്കാനും, അപ്രകാരം പിരിച്ച പണവുമായി കുംഭം 15–നു കോട്ടയത്തു പള്ളിപ്രതിനിധികൾ കൂടത്തക്കവണ്ണം കല്പന നൽകണമെന്ന് ആവശ്യപ്പെട്ടെങ്കിലും പാത്രിയർക്കീസ് കല്പന നൽകിയില്ല.

യോഗം പിരിഞ്ഞ ശേഷം പിറ്റേന്ന് കുര്യൻ റൈട്ടർ പാത്രിയർക്കീസിനെ വന്നു കണ്ടു പ്രശ്നങ്ങൾ പറഞ്ഞു തീർത്ത് 'ഐമോസ്യപ്പെട്ടു'. നവീകരണക്കാരുമായുള്ള വ്യവഹാരത്തിന് സഭ ഒരുമിച്ചു നിൽക്കേണ്ടതിന്റെ ആവശ്യകതയും അതിന് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിന്റെ നേതൃത്വത്തിന്റെ അത്യാവശ്യവും നന്നായി അറിയാമായിരുന്ന കുര്യൻ റൈട്ടർ, പാത്രിയർക്കീസിന്റെ അനുമതി കൂടാതെ തന്നെ പരുമലെച്ചെന്ന് മാർ ദീവന്നാസ്യോസിനെ കൂട്ടിക്കൊണ്ടുവന്നു. തൽക്കാലം പാത്രിയർക്കീസുമായുള്ള പ്രശ്നം പറഞ്ഞു തീർത്ത് അന്നുതന്നെ അവർ കോട്ടയത്തിനു പോയി.

വെളിയനാട് സുന്നഹദോസ് സാങ്കേതിക അർത്ഥത്തിൽ ഒരു പരാജയമായിരുന്നു. കാര്യമായ തീരുമാനങ്ങൾ ഒന്നുമെടുക്കാനാവാതെ ഒരു വിഭാഗത്തിന്റെ ബഹിഷ്കരണത്തിലെത്തിച്ചേർന്ന ഈ യോഗം പുരാതനമായ മലങ്കര പള്ളിയോഗത്തിന്റെ അവകാശ സംരക്ഷണ സമരത്തിന്റെ വേദിയായി. ആ അർത്ഥത്തിൽ ഈ യോഗം മലങ്കരയുടെ വിജയമായി കണക്കാക്കാം.

(ശേഷം 8–ാം പേജിൽ)

# രക്തസാക്ഷ്യം വേദചരിത്രത്തിൽ

ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ്

### 1. സാക്ഷ്യം പഴയനിയമത്തിലും യഹൂദ ചരിത്രത്തിലും

#### a. നിങ്ങൾ എന്റെ സാക്ഷികൾ

സാക്ഷ്യം എന്ന പദത്തിന് രക്തം ചൊരിഞ്ഞുള്ള സാക്ഷ്യം എന്ന അർത്ഥം ലഭിക്കുന്നത് ക്രിസ്താബ്ദം 2 –ാം നൂറ്റാണ്ടിലാണ്. "നിങ്ങൾ എന്റെ സാക്ഷികൾ" എന്ന് ഇസ്രായേല്യരെ സംബന്ധിച്ച് യഹോവ തന്നെ കല്പിക്കുന്നതായി യശയ്യാ പ്രവാചകൻ രേഖപ്പെടുത്തുന്നുണ്ട്. യഹൂദ ചരിത്രത്തിൽ രക്തസാക്ഷ്യത്തെക്കുറിച്ചുള്ള വിവരണം പ്രധാനമായും കാണുന്നത് മക്കാബിയരുടെ പുസ്തകങ്ങളിലാണ്. എന്നാൽ യഹോവയോടുള്ള ഭക്തിയെപ്രതി പീഡയും മരണവും സ്വീകരിക്കുന്ന പ്രവാചകന്മാരെക്കുറിച്ചും ദൈവപുരുഷന്മാരെക്കുറിച്ചുമുള്ള വിവരണങ്ങൾ പഴയനിയമത്തിന്റെ മറ്റു ഭാഗങ്ങളിൽ പലയിടങ്ങളിലും കാണാൻ കഴിയും. ഇതിന് നല്ല ഉദാഹരണമാണ് ഏലിയാവിനുണ്ടായ പീഡകൾ. ഏലിയാവിനോട് ചേർന്നുനിന്ന അനേകം പ്രവാചകന്മാരെ ഇസബേൽ രാജ്ഞി വാൾകൊണ്ട് കൊല്ലിച്ചതായും രേഖപ്പെടുത്തിയിരിക്കുന്നു (1 രാജ. 19:10). യശയ്യാ പ്രവാചകൻ രക്തസാക്ഷ്യം വരിച്ചതായാണ് പാരമ്പര്യം. യിരമ്യാ പ്രവാചകനുണ്ടായ പീഡകൾ മറ്റൊരുദാഹരണമാണ്. പ്രവാചകനായ ഊരിയാവിന്റെ രക്തസാക്ഷ്യത്തെക്കുറിച്ച് യിരമ്യാ പ്രവാചകൻ രേഖപ്പെടുത്തുന്നുണ്ട് (യിരമ്യാ 26:10–23). ശദ്രക്ക്, മേശക്ക്, അബേദ്നഗോ എന്നിവർക്കും ദാനിയേലിനുമുണ്ടായ പീഡകൾ ദാനിയേലിന്റെ പുസ്തകത്തിൽ രേഖപ്പെടുത്തിയിരിക്കുന്നു. ഇക്കാരണത്താലത്രെ ''നിന്റെ നിമിത്തം ഞങ്ങളെ ദിവസം പ്രതി കൊല്ലുന്നു; അറുപ്പാനുള്ള ആടുകളെപ്പോലെ ഞങ്ങളെ എണ്ണുന്നു'' എന്നിങ്ങനെ സങ്കീർത്തനകാരൻ വിലപിച്ചു ചൊല്ലുന്നത് (സങ്കീ. 44:22). നാം ഉപയോഗിക്കുന്ന ശ്ഹീമാ നമസ്കാരത്തിൽ സഹദേന്മാരെ ഓർത്തുകൊണ്ട് ഈ സങ്കീർത്തനഭാഗം സഭ ആവർത്തിച്ചു ചൊല്ലുന്നു.

"നിന്നെപ്രതി വധമേറ്റു നിത്യം ഞങ്ങൾ ഹാ...... ഉഹാ ....

ഞങ്ങളെയെണ്ണിയറുക്കാൻ നിർത്തിയൊരാട്ടിൻകുട്ടികൾ പോൽ" (വെള്ളിയാഴ്ച സന്ധ്യ)

#### b) മക്കാബിയരുടെ കാലത്തെ പീഡയും രക്തസാക്ഷ്യവും

ദൈവത്തെപ്രതിയുള്ള പീഡാനുഭവങ്ങളുടെയും രക്തസാക്ഷ്യത്തിന്റെയും പാരമ്യമാണ് ക്രിസ്തുവിനു മുമ്പ് രണ്ടാം നൂറ്റാണ്ടിൽ സിറിയാക്കാരിൽ നിന്നും യഹൂദർക്കുണ്ടായ പീഡയും രക്തസാക്ഷ്യവും. മക്കാബിയരുടെ ഒന്നും, രണ്ടും പുസ്തകങ്ങളാണ് ഈ സംഭവത്തിന്റെ ചരിത്രരേഖ. സിറിയ ഭരിച്ചിരുന്ന അന്ത്യോക്കസ് എപ്പിഫാനസ് ക്രി. മു. 169 ൽ യെറുശലേം ആക്രമിച്ചു കീഴ്പ്പെടുത്തി. 167 ൽ അന്ത്യോക്കസ് യഹൂദ മതാനുഷ്ഠാനങ്ങൾ നിരോധിച്ചു. യെരുശലേം ദേവാലയം മലിനമാക്കി. ജാതീയ ആരാധനകൾ നിർബന്ധമാക്കി. വിഗ്രഹങ്ങൾക്ക് ബലിയർപ്പിക്കുന്നതിനും, ശബതാചാരങ്ങൾ നിരാകരിക്കുന്നതിനും, പന്നികളെയും, അശുദ്ധ മൃഗങ്ങളേയും ബലിവസ്തുക്കളായി ഉപയോഗിക്കുന്നതിനും, പരിഛേദന ഒഴിവാക്കുന്നതിനും യെഹൂദരുടെ മേൽ ശക്തമായ സമ്മർദ്ദം ഉണ്ടായി. രാജകല്പന അനുസരിക്കാത്തവർ വധിക്കപ്പെടും എന്ന് വിളംബരം ചെയ്തു. നിയമ പുസ്തകം തിരഞ്ഞു കണ്ടെത്തി തീയിലിട്ട് ചുട്ടുകളഞ്ഞു. നിയമപുസ്തകം കൈയിൽ വയ്ക്കുന്നവരേയും അതനുസരിച്ച് ജീവിക്കുന്നവരെയും കൊന്നുകളഞ്ഞു. പരിഛേദനയ്ക്ക് വിധേയരാക്കിയ കുഞ്ഞുങ്ങളെയും കുടുംബാംഗങ്ങളെയും രാജാവ് കൊല്ലിച്ചു. യെഹൂദരിൽ പലരും പുറജാതിമതം സ്വീകരിക്കുവാൻ തയ്യാറായി. എന്നാൽ ഒരുപറ്റം യെഹൂദർ യഹൂദമത പ്രമാണങ്ങളിലും അനുഷ്ഠാനങ്ങളിലും ഉറച്ചുനിന്ന് മരണം സ്വീകരിച്ചു (1 മക്കാബിയർ 1:54–61).

അന്ത്യോക്കസ് എപ്പിഫാനസിന്റെ പീഡകൾ ചെറുത്തുനിൽക്കുന്നതിന് യെഹൂദർക്ക് നേതൃത്വം നൽകിയ ആളാണ് മത്തഥ്യാസ്. ഇദ്ദേഹം ഒരു പുരോഹിതനായിരുന്നു. അന്ത്യോക്കസിന്റെ പീഡയുടെ കാലത്ത് മത്തഥ്യാസും കുടുംബവും യെരുശലേം വിട്ട് മൊദെയിനിൽ വന്നു പാർത്തു. മത്തഥ്യാസിന് അഞ്ച് പുത്രന്മാരുണ്ടായിരുന്നു. അവരിൽ യൂദാ, യോനാഥാൻ, ശിമോൻ എന്നീ മൂന്നുപേർ സിറിയക്കാർക്കെതിരായുള്ള സമരത്തിൽ യഹൂദരെ നയിച്ചു. ഇവരിൽ പ്രധാനി മക്കാബയൂസ് എന്ന് മറുപേരുള്ള യൂദായായിരുന്നു. ഇക്കാരണത്താലാണ് അന്ത്യോക്കസിനെതിരായുള്ള യഹൂദരുടെ സമരത്തെ മക്കാബ്യ സമരം എന്നു വിളിക്കുന്നതും ആ കാലഘട്ടം മക്കാബിയരുടെ കാലഘട്ടം എന്നറിയപ്പെടുന്നതും. ക്രി. മു. 161 ൽ യൂദാ രക്തസാക്ഷ്യ മരണം പ്രാപിച്ചു.

മക്കാബിയരുടെ കാലത്തുണ്ടായ രണ്ട് സംഭവങ്ങൾ എടുത്തുപറയേണ്ടവയാണ്. അന്ത്യോക്കസ് യഹൂദർക്ക് എതിരെ പീഡ അഴിച്ചുവിട്ട സന്ദർഭം മത്തഥ്യാസ് ആഹ്വാനം ചെയ്തതനുസരിച്ച് യഹൂദർ മരുഭൂമിയിലെ ഒളിവിടങ്ങളിൽ അഭയം പ്രാപിച്ചു. സിറിയൻ സൈന്യം അവരെ പിൻതുടർന്നു. ഒരു ശബത് ദിവസം വന്നു. യഹൂദരുടെ നിയമം അനുസരിച്ച് ശബതിൽ ഒരു പ്രവൃത്തിയും പാടില്ല. സിറിയൻ സൈന്യത്തിന്റെ മുമ്പിലും അവർ ആയുധം എടുത്തില്ല. സ്ത്രീകളും കുട്ടികളും അടക്കം നിരായുധരായി നിന്ന ആയിരം പേരെ സിറിയൻ സൈന്യം നിഷ്കരുണം കൊന്നുകളഞ്ഞു (1 മക്കാ. 2:27 – 38). മക്കാബിയരുടെ കാലത്തുണ്ടായ മറ്റൊരു രക്തസാക്ഷ്യം ഒരമ്മയും ഏഴു പുത്രന്മാരും വീരമരണം പ്രാപിച്ചതാണ് (2 മക്കാ. 7). പാശ്ചാത്യ സഭ ഇവരുടെ ഓർമ്മ ആചരിക്കുന്നുണ്ട്. സുറിയാനി സഭയും ഇവരെ ഓർ ക്കുന്നു. സുറിയാനി പാരമ്പര്യത്തിൽ അമ്മയുടെ പേര് ശ്മൂനിയെന്നു കൊടുത്തിരിക്കുന്നു. മർത്തശ്മൂനിയേയും ഏഴ് പുത്രന്മാരെയും രക്തസാക്ഷികളുടെ പട്ടികയിൽ ഉൾപ്പെടുത്തി സഭ ആദരിക്കുന്നുണ്ട്. ശ്ഹീമാ നമസ്കാരം തിങ്കളാഴ്ച രാത്രിയുടെ രണ്ടാം കൗമാ പ്രാർത്ഥനയിൽ യോഹന്നാൻ മംദാനാ, സ്തേഫാനോസ്, തേവോദോറോസ്, ഗീവറുഗീസ് സഹദാ, സർഗീസ്, ബാക്കോസ്, കുറിയാക്കോസും അമ്മ യൂലീത്തി, നാല്പത് സഹദേന്മാർ, തോമ്മാശ്ലീഹാ എന്നിവരോടൊപ്പം ശ്മൂനിയേയും ഏഴ് പുത്രന്മാരെയും സഹദേന്മാരുടെ ഗണത്തിൽ ഉൾപ്പെടുത്തി അവരെ പ്രകീർത്തിച്ച് പാടുന്നുണ്ട്.

മക്കാബിയരുടെ കാലത്തെ പീഡയും രക്തസാക്ഷ്യവും ക്രിസ്തീയ സഭയ്ക്ക് നേരിടേണ്ടിവന്ന പീഡയും രക്തസാക്ഷ്യവും സംബന്ധിച്ച ധാരണയെ വളരെയധികം സ്വാധീനിച്ചിട്ടുണ്ട്. ഇക്കാരണമാണ് മക്കാബിയരുടെ കാലത്തുണ്ടായ രക്തസാക്ഷ്യം സഭയുടെ ചരിത്രത്തിന്റെ ഭാഗമായി കാണുന്നത്.

ഇവിടെ മറ്റൊരു കാര്യം ശ്രദ്ധേയമാണ്. പഴയനിയമത്തിലും യഹൂദ ചരിത്രത്തിലും ദൈവത്തോടുള്ള ഭക്തിയെപ്രതി പീഡയും മരണവും സ്വീകരിക്കുന്ന സംഭവങ്ങൾ രേഖപ്പെടുത്തുന്നുണ്ടെങ്കിലും ഇവയ്ക്ക് സാക്ഷ്യം എന്ന പദം ഉപയോഗിച്ചുകാണുന്നില്ല. പുതിയനിയമത്തിലും വിശാലമായ അർത്ഥത്തിലാണ് സാക്ഷ്യം എന്ന പദം ഉപയോഗിച്ചിരിക്കുന്നത്. അതുകൊണ്ട് പുതിയനിയമത്തിൽ സാക്ഷ്യം എന്ന പദത്തിന് നല്കിയിരിക്കുന്ന വിവിധ അർത്ഥതലങ്ങൾ പരിശോധിക്കുന്നത് നന്നായിരിക്കും.

### 2. സാക്ഷ്യം പുതിയനിയമത്തിൽ

#### a) സാക്ഷ്യവും ശിഷ്യത്വവും

രണ്ടാം നൂറ്റാണ്ടിലുണ്ടായതുപോലെ വ്യാപകമായ പീഡനവും സാക്ഷിമരണവും ഒന്നാം നൂറ്റാണ്ടിൽ സഭയ്ക്ക് അനുഭവിക്കേണ്ടി വന്നില്ല. എന്നാൽ ക്രിസ്ത്യാനികളുടെ മുമ്പിൽ ക്രൂശിൽ യാഗമായിത്തീർന്ന ക്രിസ്തുവിന്റെ മാതൃക സജീവമായിരുന്നു. ദൈവനാമത്തെപ്രതി പീഡനവും സാക്ഷിമരണവും പ്രാപിക്കുന്നതിനെക്കുറിച്ച് കർത്താവു തന്നെ ശിഷ്യന്മാരെ പഠിപ്പിച്ചു. നീതിമാനായ ഹാബേൽ മുതൽ പ്രവാചകനായ സഖര്യാവ് വരെ അനേകം പേർ ദൈവനാമത്തെ പ്രതി പീഡനവും മരണവും സഹിക്കേണ്ടിവന്നു എന്ന് കർത്താവ് ശിഷ്യന്മാരെ ഓർമ്മപ്പെടുത്തുന്നു (മത്താ. 23:34–45). തന്റെ ശിഷ്യനാകുവാൻ ആഗ്രഹിക്കുന്നവൻ തന്നെത്താൻ ത്യജിച്ച് തന്റെ ക്രൂശെടുത്ത് അവനെ അനുഗമിക്കണം (മർക്കോ. 8:34–38; Cf. മർക്കോ. 13:9–13; യോഹ. 15:20; 16:1–3). ക്രിസ്തുവിനുവേണ്ടി എല്ലാ കഷ്ടതകളും വഹിക്കുന്നതിനുള്ള ഒരുക്കമാണ് എക്കാലത്തും ശിഷ്യത്വം കൊണ്ട് അർത്ഥമാക്കുന്നത്. "ക്രിസ്തുവിൽ വിശ്വസിപ്പാൻ മാത്രമല്ല അവനുവേണ്ടി കഷ്ടം അനുഭവിപ്പാനും കൂടി നിങ്ങൾക്ക് വരം നൽകിയിരിക്കുന്നു" എന്ന് വി. പൗലോസ് എഴുതുന്നു (ഫിലി. 1:29; Cf. 1 തെസ്സ. 2:14–15; 1 പത്രോ. 3:14). പീഡനത്തിന്റെ കാലത്ത് ക്രിസ്തുവിന്റെ വിശ്വസ്ത സാക്ഷികൾ ക്രിസ്തുനാമത്തെ പ്രതി സാക്ഷ്യമരണം സ്വീകരിച്ചു.

#### b. പുനരുത്ഥാനത്തിന്റെ സാക്ഷികൾ

പുതിയനിയമത്തിൽ സാക്ഷികൾ എന്ന പദം മുഖ്യമായും ക്രിസ്തുവിന്റെ പുനരുത്ഥാനത്തിന് സാക്ഷികളായി തീർന്ന അപ്പോസ്തോലന്മാരെ ഉദ്ദേശിച്ചാണ് ഉപയോഗിച്ചിരിക്കുന്നത് (അപ്പോ. പ്ര. 1:22). ക്രിസ്തുവിന്റെ പുനരുത്ഥാനത്തിനു മാത്രമല്ല പീഡാനുഭവത്തിനും മരണത്തിനും അവർ സാക്ഷികളായിരുന്നു (ലൂക്കോ. 24:47–48; അപ്പോ. പ്ര. 5:30). "ക്രിസ്തു കഷ്ടം അനുഭവിക്കുകയും മൂന്നാംനാൾ മരിച്ചവരിൽ നിന്ന് ഉയിർത്തെഴുന്നേൽ ക്കയും ..... ഇതിനു നിങ്ങൾ സാക്ഷികളാകും" എന്ന് വി. ലൂക്കോസ് (24:46,48) പറയുമ്പോൾ കർത്താവിന്റെ കഷ്ടാനുഭവം പോലെ തന്നെ വസ്തുനിഷ്ടമായ കാര്യമായിട്ടാണ് പുനരുത്ഥാനത്തെയും കാണുന്നത്.



സുവിശേഷത്തിന്റെ ഉള്ളടക്കത്തിനാണ് അപ്പോസ്തോലന്മാർ സാക്ഷികളാകുന്നത്. കേട്ടുകേൾവിയോ മിഥ്യാസങ്കൽപ്പമോ ഒന്നുമല്ല ഇതിനാധാരം. അവ ചരിത്രത്തിൽ നിശ്ചിത സ്ഥലകാലങ്ങളിൽ നടന്നവയാണ്. അപ്പോസ്തോലന്മാരെ 'സാക്ഷികൾ' എന്ന് പൊതു അർത്ഥത്തിൽ പറയുകയല്ല. അവർ സാക്ഷികളാകാൻ പ്രത്യേക യോഗ്യതയുള്ളവരാണ്. അവർ യേശുവിന്റെ ജീവിതത്തിലെ സുപ്രധാന സംഭവങ്ങൾക്ക് സാക്ഷികളായിരുന്നു. അവർ അതിനുവേണ്ടി പ്രത്യേകം വിളിക്കപ്പെട്ടവരാണെന്ന് വി. ലൂക്കോസ് പറയുന്നു. ഇസ്ക്കരിയോത്താ യൂദായുടെ സ്ഥാനത്തേക്ക് ഒരാളെ തിരഞ്ഞെടുക്കുന്നതിനെക്കുറിച്ച് പറയുമ്പോൾ "ഞങ്ങളോടുകൂടെ നടന്ന പുരുഷന്മാരിൽ ഒരുത്തൻ ഞങ്ങളോടുകൂടെ അവന്റെ പുനരുത്ഥാനത്തിന് സാക്ഷിയായിതീരണം" എന്ന് വി. പത്രോസ് പറയുന്നു (അപ്പോ. പ്ര. 1:22) യേശുവിന്റെ മരണത്തിനും പുനരുത്ഥാനത്തിനും ദൃക്സാക്ഷികൾ ആയതുകൊണ്ടു മാത്രമല്ല അവർ സാക്ഷികൾ ആയിത്തീർന്നത്. ആ സംഭവങ്ങളുടെ രക്ഷാകരമായ പ്രാധാന്യം വിശ്വാസത്തിൽ അവർക്ക് ഉൾക്കൊള്ളുവാനും കഴിഞ്ഞതുകൊണ്ടാണ് (അപ്പോ. പ്ര. 10:42).

#### c) വി. പൗലോസ് കർത്താവിന്റെ സാക്ഷി

അപ്പോ. പ്ര. 22:15 ലും 26:16 ലും വി. പൗലോസിനെ സംബന്ധിച്ചും 22:20–ൽ വി. സ്തേഫാനോസിനെ സംബന്ധിച്ചും കർത്താവിന്റെ സാക്ഷികൾ എന്ന് പരാമർശിക്കപ്പെട്ടിരിക്കുന്നു. വി. പൗലോസ് കർത്താവിന്റെ പുനരുത്ഥാനത്തിനു സാക്ഷിയല്ല. അപ്പോ. പ്ര. 1:22 ൽ സാക്ഷിയായിത്തീരാനുള്ള യോഗ്യത കർത്താവിന്റെ പുനരുത്ഥാനത്തിനു സാക്ഷികളാവുക എന്നതാണ്. വി. പൗലോസിന്റെ മാനസാന്തരത്തിന്റെ സന്ദർഭം കർത്താവുതന്നെ വി. പൗലോസിനോടു പറയുന്നു: 'നീ എന്നെ കണ്ടതിനും ഇനി ഞാൻ നിനക്ക് പ്രത്യക്ഷനാവാനിരിക്കുന്നതിനും നിന്നെ ശുശ്രൂഷകനും സാക്ഷിയുമായിനിയമിപ്പാൻ ഞാൻ നിനക്കു പ്രത്യക്ഷനായി' (26:16). പൗലോസിനു കാഴ്ച തിരികെ ലഭിക്കുമ്പോൾ അനന്യാസ് അവനോടു പറയുന്നു: 'നീ കാണുകയും കേൾക്കയും ചെയ്തതിന് സകല മനുഷ്യർക്കും നീ അവന്റെ സാക്ഷിയായിത്തീരും' (22:15). ക്രിസ്തുവിന്റെ പുനരുത്ഥാനത്തിനു സാക്ഷി എന്ന നിലയിലല്ല ക്രിസ്തുവിനെ കാണുകയും അവനിലുള്ള വിശ്വാസം ഏറ്റുപറയുകയും ചെയ്ത ആൾ എന്ന നിലയിലാണ് വി. പൗലോസ് സാക്ഷിയായിത്തീരുന്നത്.

#### രക്തസാക്ഷിയായ വി. സ്തേഫാനോസ്

വി. സ്തേഫാനോസിനെ സംബന്ധിച്ച് 'നിന്റെ (യേശുവിന്റെ) സാക്ഷിയായ സ്തേഫാനോസിന്റെ രക്തം ചൊരിഞ്ഞപ്പോൾ' (അപ്പോ. പ്ര. 22:20) എന്ന് പറഞ്ഞിരിക്കുന്നു. വി. സ്തേഫാനോസ് കർത്താവിന്റെ പുനരുത്ഥാനത്തിനു സാക്ഷിയല്ല. യേശുവിന്റെ സാക്ഷിയാകുന്നതിനുള്ള നിയോഗം മറ്റ് അപ്പോസ്തലന്മാർക്ക് ( വി. പൗലോസിനും) ലഭിച്ചിരുന്നു (അപ്പ. പ്ര. 1:8; 22:15; 26:16). എന്നാൽ സ്തേഫാനോസിനു അങ്ങനെ ലഭിച്ചതായിക്കാണുന്നില്ല. സാക്ഷിമരണത്തിന്റെ സന്ദർഭത്തിൽ മാത്രമാണു സ്തേഫാനോസ് കർത്താവിനെ കാണുന്നത് (അപ്പ. പ്ര. 7:55). ക്രിസ്തുവിലുള്ള വിശ്വാസം ഏറ്റുപറഞ്ഞ ആൾ എന്ന നിലയിലാണ് സ്തേഫാനോസിനെ സാക്ഷി എന്നു വിളിക്കുന്നത്. അപ്പോസ്തോലന്മാർ എല്ലാവരും ഇതുപോലെ വിശ്വാസ സാക്ഷികളും ആയിരുന്നു. എന്നാൽ സ്തേഫാനോസ് ക്രിസ്തുവിലുള്ള വിശ്വാസത്തെപ്രതി മരണം സ്വീകരിച്ചതുകൊണ്ട് സ്തേഫാനോസിന്റെ സാക്ഷ്യം ഗൗരവമർഹിക്കുന്നു. രക്തം ചൊരിഞ്ഞതിനെക്കുറിച്ചുള്ള പരാമർശം ഇതാണ് ചൂണ്ടിക്കാണിക്കുന്നത്. 'സാക്ഷി' എന്നതിനു 'രക്തസാക്ഷി മരണം പ്രാപിച്ചവൻ' എന്ന അർത്ഥം രണ്ടാം നൂറ്റാണ്ടിലെ പ്രചാരത്തിൽ വരുന്നുള്ളു എങ്കിലും പുതിയനിയമത്തിൽ അതിന് അടിസ്ഥാനമിട്ടു കഴിഞ്ഞു എന്ന് ന്യായമായും പറയാം.

വി. പൗലോസിനെയും സ്തേഫാനോസിനെയും പുതിയനിയമം സാക്ഷികളുടെ ഗണത്തിൽ ഉൾപ്പെടുത്തിയിരിക്കുന്നതിൽ നിന്നും ഒരു കാര്യം വ്യക്തമാവുന്നു. ക്രിസ്തുവിന്റെ സാക്ഷികൾ അവന്റെ പുനരുത്ഥാനത്തിന്റെ സാക്ഷികൾ ആയിരിക്കണമെന്ന നിബന്ധന ക്രമേണ മാറ്റുകയും ക്രിസ്തുവിലുള്ള വിശ്വാസം ഏറ്റുപറയുന്നവൻ എന്ന മാനദണ്ഡം സ്വീകരിക്കുന്നതിനിടയാവുകയും ചെയ്തു. രണ്ടാം

(ശേഷം 8–ാം പേജിൽ)

# രക്തസാക്ഷ്യം...

(ഏഴാം പേജിൽ നിന്നും)

നൂറ്റാണ്ടാവുമ്പോഴേക്കും ക്രിസ്തുവിലുള്ള വിശ്വാസം ഏറ്റു പറയുക മാത്രമല്ല അതിനുവേണ്ടി മരണം വരിക്കുകയും ചെയ്യുന്നയാളാണു സാക്ഷിയായി പരിഗണിക്കപ്പെടുക.

**ക്രിസ്തുവിന്റെ കഷ്ടാനുഭവത്തിനു സാക്ഷി**

1 പത്രോ. 5:1 ൽ വി. പത്രോസ് 'ക്രിസ്തുവിന്റെ കഷ്ടാനുഭവത്തിനു സാക്ഷിയും വെളിപ്പെടുവാനുള്ള തേജസ്സിനു കൂട്ടാളിയും' എന്ന് സ്വയം വിശേഷിപ്പിക്കുന്നു. സഭയെ ഭരിക്കുന്ന മൂപ്പന്മാർ ക്രിസ്തുവിന്റെ കഷ്ടാനുഭവത്തിന്റെ മാതൃക സ്വീകരിക്കുന്നവരായിരിക്കണം. ക്രിസ്തുവിന്റെ കഷ്ടാനുഭവത്തിന് സാക്ഷിയായിത്തീർന്ന ഒരാളെന്ന നിലയിൽ വി. പത്രോസ് നല്കുന്ന ഈ പ്രബോധനത്തിന് ആധികാരികതയുണ്ട്. എന്നാൽ ഇവിടെ 'ക്രിസ്തുവിന്റെ കഷ്ടാനുഭവത്തിനു സാക്ഷി' എന്ന വാക്യംകൊണ്ട് വി. പത്രോസ് പ്രധാനമായും ഉദ്ദേശിക്കുന്നത് ക്രിസ്തുവിന്റെ കഷ്ടത തന്റെ ജീവിതത്തിൽ വഹിച്ചുകൊണ്ട് സാക്ഷ്യം നൽകുന്ന ആൾ എന്ന അർത്ഥമാണ്. ക്രിസ്തുവിന്റെ കഷ്ടതയെന്തെന്ന് കാണുക മാത്രമല്ല ജീവിതത്തിൽ വഹിക്കുന്ന സാക്ഷിയാണ് പത്രോസ്. ഈ സാക്ഷ്യത്തിന് ശക്തിയും ആധികാരികതയും കൂടുന്നു.

**നമുക്കു ചുറ്റും സാക്ഷികളുടെ വലിയോരു സമൂഹം**

എബ്രായർക്കെഴുതിയ ലേഖനം 11 -ാം അദ്ധ്യായത്തിൽ വിശ്വാസം മുറുകെപ്പിടിച്ചുകൊണ്ട് ജീവിച്ച പഴയനിയമ വിശുദ്ധന്മാരുടെ നീണ്ട പട്ടിക നൽകിയശേഷം 12 -ാം അദ്ധ്യായം ഇങ്ങനെ ആരംഭിക്കുന്നു: 'ആകയാൽ നാമും സാക്ഷികളുടെ ഇത്ര വലിയോരു സമൂഹം നമുക്കു ചുറ്റും നിൽക്കുന്നതുകൊണ്ട് സകല ഭാരവും മുറുകെപ്പറ്റുന്ന പാപവും വിട്ട് നമുക്കു മുമ്പിൽ വച്ചിരിക്കുന്ന ഓട്ടം സ്ഥിരതയോടെ ഓടുക.' ഓട്ടക്കളത്തിൽ ഓടാനിറങ്ങിക്കഴിഞ്ഞ ഓട്ടക്കാരാണ് ക്രിസ്ത്യാനികൾ. ഓട്ടത്തിന് വിഘ്നം നിൽക്കുന്നതെല്ലാം അവർ അഴിച്ചു മാറ്റിക്കഴിഞ്ഞു. അവർക്കു ചുറ്റും ഓട്ടത്തിനു സാക്ഷ്യം വഹിക്കുന്ന ബഹുശതം കാണികൾ, അവർ വെറും പ്രേക്ഷകരല്ല. ഓട്ടം തികച്ച് കിരീടം നേടി 'സാക്ഷ്യം ലഭിച്ച പൂർവന്മാരാണ്' (എബ്രാ. 11:2 cf. 11:4,5,39). പരിഹാസം, ചമ്മട്ടി, ചങ്ങല, തടവ്, കല്ലേറ്, വധം ഇങ്ങനെ ബഹുവിധമായ തിക്താനുഭവങ്ങളിലൂടെ കടന്നുപോയി അവർ വിശ്വാസത്താൽ സാക്ഷ്യം നേടി (എബ്രാ. 11:36–39). അവരുടെ ധൈര്യം പകരുന്ന സാന്നിധ്യം നമ്മോടൊപ്പം ഉണ്ട്. ആ സാക്ഷികളുടെ നിരയിൽ ചേരുന്നതിനാണ് നാം പോരാട്ടത്തിനിറങ്ങിയിരിക്കുന്നത്.

**സാക്ഷിമരണവും യാഗാർപ്പണവും**

സാക്ഷിമരണം അടുത്തുവെന്ന് ബോധ്യമായ വി. പൗലോസ് തിമോഥെയോസിന് എഴുതുന്നു: 'ഞാനോ ഇപ്പോൾ പാനീയ യാഗമായി ഒഴിക്കപ്പെടുന്നു. എന്റെ നിര്യാണകാലവും അടുത്തിരിക്കുന്നു' (2 തിമോ. 4:6). ഇവിടെ വി. പൗലോസ് സാക്ഷിമരണത്തിന് യാഗാർപ്പണത്തോടു ബന്ധപ്പെട്ട പദങ്ങളാണ് ഉപയോഗിക്കുന്നത്. സാക്ഷിമരണം പ്രാപിക്കുന്നതിന് തയ്യാറായി നിൽക്കുന്ന വി. പോളിക്കർപ്പോസിന്റെ പ്രാർത്ഥനയുടെ ഒരു ഭാഗം ഈ ആശയം കുറെക്കൂടെ സ്പഷ്ടമാക്കുന്നു: 'ശരീരാത്മാക്കളുടെ നിത്യജീവന്റെ പുനരുത്ഥാനത്തിലേക്ക് നയിക്കുന്ന ക്രിസ്തുവിന്റെ പാനപാത്രത്തിലും പരിശുദ്ധാത്മാവ് നൽകുന്ന അക്ഷയതയിലും പങ്കാളിയാവാൻ നീ എനിക്കു കൃപ ചെയ്തതിനാൽ നാഥാ ഞാൻ നിന്നെ സ്തുതിക്കുന്നു. ഇന്നേദിവസം അവരുടെ (നിന്റെ മാലാഖമാരുടെയും പരിശുദ്ധന്മാരുടെയും ഗണത്തിലും നിന്റെ സന്നിധിയിലും ധന്യവും സ്വീകാര്യവുമായ യാഗമായി ഞാനും സ്വീകരിക്കപ്പെടുമാറാകണമേ'.

സാക്ഷിമരണം ഒരു യാഗാർപ്പണമാണ് (കാഴ്ചയർപ്പണമാണ് - കുർബാനയാണ്). അത് യേശുക്രിസ്തുവിന്റെ ക്രൂശിലെ യാഗത്തിലുള്ള പങ്കാളിത്തവും പുനരുത്ഥാനത്തിന്റെ ജീവനിലേക്കും തേജസ്സിലേക്കുമുള്ള പ്രവേശനവുമാണ്.

**3. സാക്ഷ്യം ആദിമസഭയിൽ**

മുമ്പ് സൂചിപ്പിച്ചപ്രകാരം പുതിയനിയമത്തിൽ സാക്ഷ്യം എന്ന പദം വിശാലമായ അർത്ഥത്തിലാണ് ഉപയോഗിച്ചിരിക്കുന്നത്. ക്രിസ്തുവിന്റെ കഷ്ടാനുഭവത്തിനു സാക്ഷ്യം വഹിക്കുക, ക്രിസ്തുവിലുള്ള വിശ്വാസം ഏറ്റുപറയുക എന്നീ അർത്ഥത്തിലാണ് സാക്ഷ്യം എന്ന പദം പ്രധാനമായും ഉപയോഗിച്ചിരിക്കുന്നത്. സാക്ഷ്യം എന്ന പദം രക്തസാക്ഷ്യത്തിന്റെ സന്ദർഭത്തിൽ ഉപയോഗിക്കുന്നതായി വ്യക്തമായും കാണുന്നത് വി. പോളിക്കർപ്പോസിന്റെ രക്തസാക്ഷ്യം വിവരിക്കുന്നിടത്താണ്. നീറോ ചക്രവർത്തിയുടെ പീഡനകാലത്ത് സാക്ഷ്യം എന്നതിന് രക്തസാക്ഷ്യം എന്ന അർത്ഥം ഉണ്ടായി. എങ്കിലും പില്ക്കാലത്ത് ഏഷ്യാ മൈനറിൽ ഉണ്ടായ പീഡയുടെ കാലത്താണ് സാക്ഷി, സാക്ഷ്യം എന്നീ പദങ്ങൾക്ക് രക്തസാക്ഷ്യത്തിന്റെ നിറം വ്യക്തമായും രൂപപ്പെട്ടുവന്നത്. ക്രമേണ സാക്ഷി എന്ന പദം രക്തസാക്ഷിമരണം പ്രാപിക്കുന്നവർക്ക് മാത്രമായി ഉപയോഗിക്കാൻ തുടങ്ങി. ആദ്യകാലത്ത് ജീവൻ അപകടത്തിലാകും എന്നുറപ്പിച്ചുതന്നെ ക്രിസ്തുവിനെ ഏറ്റുപറയുകയും എന്നാൽ മരണം ഒഴിവാക്കപ്പെടുകയും ചെയ്തവർക്കും സാക്ഷി എന്ന് പറഞ്ഞിരുന്നു. പിന്നീടത് രക്തസാക്ഷ്യം വഹിക്കുന്നവർക്ക് മാത്രമായി ഉപയോഗിച്ചു. ഈ വ്യതിയാനം രണ്ട് പദങ്ങളുടെ ചരിത്രം പഠിക്കുമ്പോൾ നമുക്ക് മനസ്സിലാകും. ഒന്നാമത്തെ പദം വിശ്വാസം ഏറ്റുപറയുന്നവൻ എന്നർത്ഥമുള്ള Homologos (Greek) അല്ലെങ്കിൽ 'മൗദ്യോനോ' (സുറിയാനി). രണ്ടാമത്തെ പദം സാക്ഷി എന്നർത്ഥമുള്ള Martys (Greek) അല്ലെങ്കിൽ 'സൊഹദോ' (സുറിയാനി). ആദ്യകാലത്ത് ഇവ രണ്ടും ഒരേ അർത്ഥത്തിൽ മാറി മാറി ഉപയോഗിച്ചിരുന്നു. എന്നാൽ ക്രമേണ 'മൗദ്യോനോ' കഷ്ടപ്പാടുകൾ ഉണ്ടാകുമെന്നറിഞ്ഞും വിശ്വാസം ഏറ്റുപറയുന്ന ആളിനു മാത്രമായും, 'സൊഹദോ' എന്ന പദം മരണം സ്വീകരിച്ച് ക്രിസ്തുവിനെ സാക്ഷിക്കുന്നവർക്ക് മാത്രമായും ഉപയോഗിച്ചുതുടങ്ങി.

രക്തസാക്ഷ്യം വരിക്കുന്ന സന്ദർഭം ക്രിസ്തുവിന്റെ തേജസ്സ് കണ്ടും ദൈവദൂതന്മാരുടെ സാന്നിദ്ധ്യം അനുഭവിച്ചറിഞ്ഞും സ്വർഗ്ഗീയമായ കാഴ്ചകൾ കണ്ടും ശബ്ദം കേട്ടും തീയിലെരിയുമ്പോൾ ദൈവീക സുഗന്ധം പ്രവഹിയ്ക്കുന്നത് അനുഭവപ്പെട്ടും ക്രിസ്തുവിനുവേണ്ടി സ്വയം ബലിയായിത്തീരാൻ വിശ്വാസികൾ അസാധാരണമായ ധൈര്യം കാണിച്ചു. വെളിപാട് 5:6 -ൽ രേഖപ്പെടുത്തുന്നപ്രകാരം അറുക്കപ്പെട്ട കുഞ്ഞാട് നില്ക്കുന്നതായി കണ്ടുകൊണ്ട് രക്തസാക്ഷികൾ ക്രിസ്തുവിന്റെ യഥാർത്ഥത്തിലുള്ള അനുകാരികളായി തീർന്നു.

**ഉപസംഹാരം**

സാക്ഷിമരണത്തിന്റെ പ്രസക്തി പീഡനത്തിന്റെ കാലത്താണ്. എന്നാൽ സ്വതന്ത്രമായ സാഹചര്യങ്ങളിൽ സാക്ഷിജീവിതത്തിനാണ് പ്രസക്തി. ക്രിസ്തുവിലുള്ള വിശ്വാസം മുറുകെപ്പിടിക്കുമ്പോൾ ലോകത്തിന്റെ മൂല്യങ്ങളെ ചെറുത്തു നിൽക്കേണ്ടി വരുന്നു; ശക്തമായ പ്രലോഭനങ്ങൾ അഭിമുഖീകരിക്കേണ്ടി വരുന്നു. ഇവിടെയാണ് ക്രിസ്തീയ സാക്ഷ്യത്തിന് വലിയ വില കൊടുക്കേണ്ടിവരുന്നുവെന്ന് നമുക്ക് ബോധ്യപ്പെടുക. ശരീരാത്മ മനസ്സുകളെ ദൈവത്തിന് പ്രസാദമുള്ള യാഗമായർപ്പിച്ച് ക്രിസ്തുവിന്റെ മരണത്തിൽ പങ്കാളികളായി പുനരുത്ഥാനത്തിന്റെ പ്രത്യാശയും സന്തോഷവും തേജസ്സും ധരിച്ച് അവന്റെ സാക്ഷികളായി ലോകത്തിൽ നിലകൊള്ളുവാനാണ് നാം വിളിക്കപ്പെട്ടിരിക്കുന്നതും അയയ്ക്കപ്പെട്ടിരിക്കുന്നതും. ■

# ചരിത്രം മറന്ന...

(ആറാം പേജിൽ നിന്നും)

വെളിയനാട് യോഗം പ. പത്രോസ് പാത്രിയർക്കീസിന്റെ പരാജയവുമായിരുന്നു. തന്റെ തിരുസന്നിധിയിൽ നിന്നും തെക്കൻ പള്ളികൾ സമ്പൂർണ്ണ ബഹിഷ്ക്കരണം നടത്തിയത് പാത്രിയർക്കീസിന്റെ ലൗകീകാധികാരമോഹങ്ങൾക്കേറ്റ കനത്ത തിരിച്ചടി ആയിരുന്നു. കൂട്ടത്തിൽ, തന്റെ കണ്ണിലെ കരടായി മാറിയ മാർ ദീവന്നാസ്യോസിനോടുള്ള യോഗത്തിന്റെ കൂറ് അദ്ദേഹത്തിന്റെ മുമ്പിൽ ഭാവിയിലേയ്ക്കുള്ള ചൂണ്ടുപലകയായിരുന്നു. മലങ്കര പള്ളി യോഗത്തിന്റെ എതിർപ്പ് വകവയ്ക്കാതെ 1877 മെയ് 17-ന് ചിറളയത്ത് പള്ളിയിൽ വച്ച് പാത്രിയർക്കീസ് രണ്ടു മേൽപ്പട്ടക്കാരെക്കൂടി വാഴിച്ചു. ഇതിലും മാർ ദീവന്നാസ്യോസ് അത്തനാസ്യോസും അബ്ദുള്ള ഗ്രീഗോറിയോസും പങ്കെടുത്തില്ല. മാത്രമല്ല, 1877 ഇടവം 9-ന് തന്റെ മടക്കയാത്രയ്ക്കു തൊട്ടുമുമ്പ് കുന്നംകുളത്തു വെച്ച് ഇനിയൊരിക്കലും മലങ്കര പള്ളിയോഗമോ മജ്ലിസോ (അസോസിയേഷൻ മാനേജിംഗ് കമ്മറ്റി) വിളിച്ചുകൂട്ടരുതെന്ന് ആറ് നവമെത്രാന്മാർക്കും പാത്രിയർക്കീസ് കർശനനിർദ്ദേശം നൽകി. അത് നടപ്പിലായില്ല എന്ന ചരിത്ര സത്യം വിരൽ ചൂണ്ടുന്നത് പത്രോസ് പാത്രിയർക്കീസിന്റെ പരാജയത്തിലേക്കാണ്.

*(1) വെളിയനാട് സുന്നഹദോസിനെ പറ്റി വിശദമായ ദൃക്സാക്ഷി വിവരണം കരോട്ടു വീട്ടിൽ മാർ ശീമോൻ ദീവന്നാസിയോസിന്റെ (+1886)നാളാഗമത്തിലുണ്ട്. അതേ കാലഘട്ടത്തിലെ മറ്റ് പല കൈയെഴുത്തു ഗ്രന്ഥങ്ങളിലും ഈ സുന്നഹദോസിലെ സംഭവങ്ങളെപ്പറ്റി പരാമർശനങ്ങളുണ്ട്. സമീപകാലത്ത് "മലങ്കര സഭയിലെ ആദ്യ ഭദ്രാസനങ്ങൾക്ക് 125 വയസ്സ്" (മലങ്കരസഭാ ദീപം 2001 ആഗസ്റ്റ് 16–31, സെപ്തം. 1–16) എന്ന ലേഖനത്തിൽ വർഗീസ് ജോൺ തോട്ടപ്പുഴയും, മലങ്കരസഭാ വിജ്ഞാനകോശത്തിൽ ഈ ലേഖകനും ഈ സുന്നഹദോസിനെപ്പറ്റി ലഘുവായി പരാമർശിച്ചിട്ടുണ്ട്.*

*(2) മുളന്തുരുത്തി സുന്നഹദോസിലോ തുടർന്നോ തന്റെ ലൗകീക അധികാരം ഉറപ്പിക്കുന്ന രീതിയിലുള്ള ഒരു ഉടമ്പടിയും നൽകാൻ മാർ ദിവന്നാസ്യോസോ മലങ്കര പള്ളിയോഗമോ തയ്യാറാകാതിരുന്നതാണോ ഈ മനം മാറ്റത്തിനു പിന്നിലെന്ന് പരിശോധിക്കേണ്ടിയിരിക്കുന്നു.*

*(3) കമ്മറ്റിയംഗങ്ങൾ പാത്രിയർക്കീസിനു നൽകിയ രാജിക്കത്തിൽ നിന്ന് (നാളാഗമം).*

*(4) പകലോമറ്റം മെത്രാൻ വാഴ്ചയുടെ ജീർണതയുടെ കാലം മുതലെങ്കിലും (19-ാം നൂറ്റാണ്ടിന്റെ പ്രാരംഭം) മലങ്കര സഭാദ്ധ്യക്ഷന്മാരെ തെരഞ്ഞെടുക്കുകയോ വാഴ്ച അംഗീകരിക്കുകയോ ചെയ്യുന്നതിനുള്ള അധികാരം മലങ്കര പള്ളി യോഗത്തിന് ഉണ്ടായിരുന്നു. ഈ അധികാരം വിട്ടുകൊടുക്കാൻ കമ്മറ്റിക്കാർ തയ്യാറായില്ല എന്നതിന്റെ സൂചനയാണ് ഈ പരാമർശം.*

*(5) ഇസ്സഡ് എം. പാറേട്ട്, മുളന്തുരുത്തി സുന്നഹദോസ്, കോട്ടയം 1966, pp. 197-206*

*(6) പുരാതന സഭകളുടെ കാനോൻ പ്രകാരം മൂന്ന് മേൽപ്പട്ടക്കാരെങ്കിലും ചേർന്നുവേണം മറ്റൊരു മേല്പട്ടക്കാരനെ വാഴിക്കുവാൻ. അടിയന്തര സാഹചര്യങ്ങളിൽ ഇതിന് അപവാദമായി ഒറ്റ മെത്രാൻ തനിച്ച് മേല്പട്ട സ്ഥാനാഭിഷേകം നടത്തിയ ധാരാളം സംഭവങ്ങളുണ്ട്. എന്നാൽ 1665 മുതൽ 1825 വരെ ഒരു മെത്രാൻ മാത്രമുണ്ടായിരുന്ന മലങ്കരയിൽ പിൻഗാമികളെ ഒറ്റയ്ക്കു വാഴിച്ചത് ക്രമരഹിതമെന്ന് വാദിച്ചിരുന്ന പാത്രിയർക്കീസ്, അത്തരം അടിയന്തരസാഹചര്യങ്ങളൊന്നും നിലവിലില്ലാതിരുന്നിട്ടും, മറ്റു രണ്ടു മെത്രാന്മാർ സ്ഥലത്തുണ്ടായിരുന്നിട്ടും ഒറ്റയ്ക്കു വാഴിച്ചത് ദുരൂഹമായിരിക്കുന്നു. പുലിക്കോട്ടിൽ മാർ ജോസഫ് ദിവന്നാസിയോസിനെ അന്ത്യോഖ്യാപാത്രിയർക്കീസ് പ. യാക്കോബ് ദ്വിതീയൻ 1865 ഏപ്രിൽ 30 ന് ഡയർബക്കറിൽ വച്ച് വാഴിച്ചപ്പോൾ മൂന്നു മെത്രാന്മാരുടെ എണ്ണം തികയ്ക്കുവാൻ അർമേനിയൻ സഭയിലെ മേല്പട്ടക്കാരനെ കൂടി ക്ഷണിച്ചു വരുത്തിയിരുന്നു.*

*(7) ഈ ലേഖനത്തിലെ ഉദ്ധരണികൾ മാർ ശീമോൻ ദീവന്നാസിയോസിന്റെ നാളാഗമത്തിൽ നിന്നുള്ളവയാണ്.*

*(8) ജോസഫ് മാർ ദിവന്നാസിയോസിന് സഭ പിളർത്തണമെന്നോ പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസിയോസിനെ പരിത്യജിക്കണമെന്നോ ആഗ്രഹമില്ലായിരുന്നു. 1889 ൽ സെമിനാരിക്കേസിൽ സമ്പൂർണ്ണ വിജയം നേടിയ ശേഷം, പാലക്കുന്നത്ത് തോമസ് അത്താനാസിയോസ് വിശ്വാസ വിപരീതം ത്യജിച്ച് മടങ്ങിവരുന്ന പക്ഷം താൻ സ്ഥാനത്യാഗം ചെയ്ത് അധികാരം അദ്ദേഹത്തെ ഏല്പിച്ചുകൊടുക്കാമെന്ന് തിരുവിതാംകൂർ മഹാരാജാവിനെ അറിയിച്ചിരുന്നു.*

*(9) മുളന്തുരുത്തി സുന്നഹദോസിൽ കമ്മറ്റിക്കാർക്ക് അംഗത്വഫീസ് നിശ്ചയിച്ചിരുന്നുവെങ്കിലും ആ തുക പിരിക്കാൻ പാത്രിയർക്കീസ് സമ്മതിച്ചില്ല.*

*(10) മുളന്തുരുത്തിയിൽ വച്ച് കമ്മറ്റിക്കാരായി തെരഞ്ഞെടുക്കപ്പെട്ടവരിൽ രണ്ടു പേർ ഇതിനിടയിൽ റമ്പാൻ സ്ഥാനം ഏറ്റിരുന്നു. ഈ നിശ്ചയത്തിൽ നിന്ന്, ഇടവക ഭരണമുള്ള പട്ടക്കാരെ മാത്രമാണ് കമ്മറ്റിക്കാരായി ഉദ്ദേശിച്ചിരുന്നതെന്ന് വ്യക്തമാണ്.* ■



- ഹൃദയം നിറഞ്ഞ ഭക്തിയോടെ ചെയ്യുന്ന പ്രാർത്ഥന ദൈവം കൈക്കൊൾകയും ഒരു അനുഗ്രഹരൂപമായി അതു നമുക്കു തിരികെ ലഭിക്കുകയും ചെയ്യും.
- ദൈവത്തെ അറിഞ്ഞിട്ടും കൈമലർത്തി തങ്ങൾക്കും തങ്ങൾ ഇഷ്ടപ്പെടുന്നവർക്കും വേണ്ടി പ്രാർത്ഥിക്കുകയില്ലെങ്കിൽ എങ്ങനെയാണ് മനുഷ്യനെ, ഭാവി ലേശം പോലും അറിയാതെ ജീവിക്കുന്ന ബുദ്ധിഹീനങ്ങളായ ജന്തുക്കളേക്കാൾ ശ്രേഷ്ഠനാണെന്നു പറയുന്നത്?
- സമാധാനത്തിന്റെ മനുഷ്യർ ചുരുക്കവും കലഹത്തിന്റെ പുത്രന്മാർ വളരേയും ആകുന്നു. അത് ഒടുക്കകാലമാകകൊണ്ടായിരിക്കാം.
- നാം ചെയ്യുന്നതു ദൈവത്തെക്കുറിച്ചു എന്നിരുന്നാൽ മതി. അപ്പോൾ നമുക്കു തന്നിൽനിന്നു പ്രതിപകരം കിട്ടും.
- ജയിപ്പാൻ മാത്രമല്ല തോല്പാനും പഠിക്കണം. അരമുള്ളവരോട് ഉരമിടണം.
- ദൈവം സാധുക്കളുടെ ഭാഗത്തുണ്ട്. സകലത്തിലും ദൈവത്തെ ഓർത്തു പ്രവർത്തിക്കുക. അപ്പോൾ സകലവും നമുക്കു ശുഭമായിത്തീരും.

**– പരുമല മാർ ഗ്രിഗോറിയോസ്**

# വി. മാർത്തോമ്മാ ശ്ലീഹാ സ്ഥാപിച്ച പള്ളി...

*(ഒന്നാം പേജിൽ നിന്നും)*

പള്ളി എന്ന രീതിയിൽ കുന്നംകുളങ്ങര പള്ളി എന്നു അതിനെ പേർ ചൊല്ലി വിളിച്ചിരുന്നു. ആർത്താറ്റ് എന്നുള്ള പേര് പിന്നീട് വന്നതാണ്. അതിനെ കുറിച്ചു ഈ ലേഖനത്തിൽ തുടർന്നു പ്രതിപാദിക്കുന്നുണ്ട്.

**യഹൂദ – ബുദ്ധ – ജൈന മതങ്ങളും മാർത്തോമ്മാ ശ്ലീഹായും**

എ. ഡി. ഒന്നാം നൂറ്റാണ്ടിന് മുൻപു തന്നെ യഹൂദന്മാർ കേരളത്തിൽ ഉണ്ടായിരുന്നു എന്നതിന് തെളിവുകൾ ഉണ്ടല്ലോ? കുന്നംകുളത്തെ യൂദക്കുന്നും മറ്റം കോളനിയും ഉദാഹരണങ്ങൾ ആണ്. യഹൂദ സിന്നഗോഗുകളാകാം പിന്നീട് ക്രിസ്ത്യൻ പള്ളികളായി രൂപാന്തരം പ്രാപിച്ചത്.

മാർത്തോമ്മാ ശ്ലീഹാ കേരളത്തിൽ വന്നപ്പോൾ 15–ാം ചേരമാൻ പെരുമാളായ രാജരാജേശ്വരന്റെ ഭരണകാലമായിരുന്നു. **മാർത്തോമ്മാശ്ലീഹായുടെ അതീവ ലളിതമായ ക്രിസ്തീയ സന്ദേശങ്ങൾ സ്വീകരിച്ച് ഒരു വലിയ വിഭാഗം ക്രിസ്തുമതാനുയായികളായി തീർന്നു. അതിൽ യഹൂദന്മാരും ബുദ്ധ – ജൈന മതാനുയായികളും ഉണ്ടാകാം. യഹൂദന്മാർ സിന്നഗോഗുകൾ നിർമ്മിച്ച് ആരാധിച്ച് വരുമ്പോൾ ആ പാരമ്പര്യത്തിന്റെ സൃഷ്ടിയായിരുന്ന മാർത്തോമ്മാശ്ലീഹാ അവരെ കാണാനായി ചാട്ടുകുളങ്ങര പാലൂർ യൂദക്കുന്നിൽ വരികയും തുടർന്ന് സിന്നഗോഗ് ക്രിസ്ത്യൻ പള്ളി ആയി തീർന്നതുമാണ് ഇന്നത്തെ ആർത്താറ്റ് പള്ളി.** ചാട്ടുകുളങ്ങര – പാലൂർ – ആർത്താറ്റ് പള്ളിയുടെ മദ്ബഹാ ശ്രദ്ധിച്ചു നോക്കുക. ഒരു മുൻ കൂടാരവും ഒരു അതിവിശുദ്ധ കൂടാരവും ഉണ്ടതിന്. ഇത് യഹൂദസിന്നഗോഗിന്റെ പൂർണ്ണലക്ഷണമാണ്.

**ഉദയംപേരൂർ സുന്നഹദോസ് ബഹിഷ്കരിച്ച കുന്നംകുളം നസ്രാണികൾ**

അധികാരപ്രമത്തനായി, മനുഷ്യത്വഹീന പ്രവൃത്തികൾ ചെയ്യിച്ച 35 കാരനായ പോർട്ടുഗീസ് കത്തോലിക്കാ ആർച്ച്ബിഷപ്പിന്റെ ഉദയംപേരൂർ സുന്നഹദോസിൽ പങ്കെടുക്കാതെ ഇറങ്ങിപോന്നവരാണ് ചാട്ടുകുളങ്ങര – പാലൂർ – ആർത്താറ്റ് പള്ളിക്കാർ. ധീരദേശാഭിമാനികളായ ഈ നസ്രാണികൾ സുന്നഹദോസിൽ പങ്കെടുക്കാൻ പോയെങ്കിലും പത്തീറാ വച്ച് കുർബാന ചൊല്ലണമെന്നും, വിഗ്രഹങ്ങൾ ഉണ്ടാക്കി പള്ളിയിൽ വയ്ക്കണമെന്നും, പെണ്ണുകെട്ടിയ കത്തനാരന്മാർ പെണ്ണിനേയോ, കത്തനാരുടെ മക്കളുടെ അമ്മയേയോ, കൊച്ചുമക്കളുടെ അമ്മൂമ്മയെയോ പറഞ്ഞു വീട്ടിൽ വിടണമെന്നുമുള്ള നിബന്ധനകൾ അടങ്ങിയ കാനോനാ വായന കഴിഞ്ഞ് ഒപ്പിടാൻ നേരം അല്ലെങ്കിൽ ശുദ്ധമാന പുസ്തകത്തിൽ മുത്താൻനേരം അവർക്ക് മനസ്സിലായി, നമ്മേ എന്നെന്നേയ്ക്കുമായി റോമ്മിലെ പാപ്പായുടെ കീഴിൽ അടിയറ വയ്ക്കാനുള്ള അടവാണെന്ന്. അവർ മാർത്തോമ്മായുടെ പൊന്നുമക്കൾ – എന്റെ കുന്നംകുളം മക്കൾ എന്നു പാമ്പാടി പുണ്യവാൻ പിന്നീട് പേർ ചൊല്ലി വിളിച്ചവർ – തിരിച്ചിറങ്ങി പോർട്ടുഗീസ് പടയാളികളുടേയും കൊച്ചിരാജാവിന്റെ കിങ്കരന്മാരുടേയും കൺമുമ്പിലൂടെ സുന്നഹദോസിനെ എതിർത്ത് ഇറങ്ങിപ്പോന്നു. എതിർക്കുക എന്നുള്ളതിന് അന്ന് അയർക്കുക എന്ന് അർത്ഥമുണ്ടായിരുന്നു. അതുപോലെ കൊച്ചി രാജ്യത്തിന്റെ വടക്കെ അറ്റത്തുള്ള പള്ളിക്കാരായിരുന്നു അവർ. അങ്ങനെ ചാട്ടുകുളങ്ങര – പാലൂർ ഇടവക്കാർ അയർത്ത അറ്റത്തെ പള്ളിക്കാരും പിന്നീട് അത് പറഞ്ഞ് പറഞ്ഞ് ആർത്താറ്റ് പള്ളിക്കാരുമായി.

**രക്തസാക്ഷികളുടെ നഗരം**

18–ാം നൂറ്റാണ്ടിന്റെ അന്ത്യപാദത്തിൽ മൈസൂർ സുൽത്താനായ ടിപ്പു തിരുവിതാംകൂർ പിടിച്ചടക്കുവാനായി നടത്തിയ പടയോട്ടത്തിന്റെ നാളുകളിലേയ്ക്കു ഒന്നു കണ്ണോടിക്കാം. 1789 ൽ കുന്നംകുളത്ത് എത്തിയ ടിപ്പു ചാട്ടുകുളങ്ങര – പാലൂർ ആർത്താറ്റ് പള്ളി അഗ്നിയ്ക്ക് ഇരയാക്കി. കണ്ണിൽ കണ്ടവരെയൊക്കെ നിർദയമായി കശാപ്പു ചെയ്യുന്ന 30000 ക്രൂരന്മാർ മുമ്പിലും അതിന് പിന്നിൽ ആനപ്പുറത്ത് ടിപ്പു. അതിനു പിറകെ 30000 വരുന്ന കാലാൾപ്പട. ടിപ്പുവിന്റെ കുന്നംകുളംകാരോടുള്ള പെരുമാറ്റം അങ്ങേയറ്റം പൈശാചികമായിരുന്നു. അമ്മമാരെ കഴുവിൽ കേറ്റി കൊല്ലുകയും കൈക്കുഞ്ഞുങ്ങളെ അവരുടെ കഴുത്തിൽ കെട്ടിഞാത്തുകയും ചെയ്തു. ആർത്താറ്റുള്ള വൃക്ഷശിഖരങ്ങളിൽ ജനങ്ങളെ കൂട്ടായി കെട്ടിത്തൂക്കി കൊന്നു. ആ ക്രൂരനായ സുൽത്താൻ ആനകളുടെ കാലിന് കെട്ടി നഗ്നരാക്കിയ ക്രിസ്ത്യാനികളെയും ഹിന്ദുക്കളെയും അവയവങ്ങൾ ചിന്തിപോകുന്നതു വരെ അങ്ങോട്ടും ഇങ്ങോട്ടും വലിപ്പിച്ചു. ഹൈന്ദവ – ക്രൈസ്തവ സ്ത്രീകളെ മുസ്ലീങ്ങളെക്കൊണ്ടു നിർബന്ധമായി വിവാഹം കഴിപ്പിച്ചു. ഭാഗ്യവശാൽ രക്ഷപെട്ടുപോന്നവരായ ക്രിസ്ത്യാനികളോടും ഹിന്ദുക്കളോടും നേരിട്ട് സംസാരിച്ച്, പൗലീനോഡിസൺ ബർത്തലോമ്മ്യ എന്ന പാശ്ചാത്യ വൈദികൻ എഴുതിയ A Voyage to the East Indies എന്ന ഗ്രന്ഥത്തിൽ നിഷ്ഠൂരമായ രീതിയിൽ ഹിന്ദുക്കളെയും ക്രിസ്ത്യാനികളെയും കൊന്നൊടുക്കിയ ടിപ്പു സുൽത്താനെക്കുറിച്ചു പ്രസ്താവിക്കുന്നുണ്ട്.

ആദിമ നൂറ്റാണ്ടിൽ മാത്രമേ ക്രൈസ്തവർക്ക് പീഡ ഏൽക്കേണ്ടി വന്നിട്ടുള്ളന്നല്ലേ നാമൊക്കെ കേട്ടിരിക്കുന്നത്. എന്നാൽ കുന്നംകുളത്തിന് ഏറ്റ ഈ മുറിവുകളെക്കുറിച്ച് ഒന്നു ചിന്തിച്ചുനോക്കൂ. **ഇന്ത്യൻ ഓർത്തഡോക്സ് സഭയുടെ രക്തസാക്ഷികളുടെ നഗരം (ദീത്തൊദ് – സൊഹദെ) എന്ന വിശേഷണം നൽകി ബഹുമാനിക്കേണ്ട ഏക നഗരമാണു കുന്നംകുളം. മലങ്കരയുടെ രക്തസാക്ഷികളായ ഈ മക്കളെ നാം എവിടെ എങ്കിലും ഓർക്കാറുണ്ടോ? നന്ദികേടല്ലേ നാം കാണിച്ചുകൊണ്ടിരിക്കുന്നത്. കുന്നംകുളത്തിനേറ്റ ഈ പങ്കപാടുകൾ നന്ദിയോടെ സ്മരിക്കുവാൻ സഭാനേതൃത്വവും സഭാമക്കളും തയ്യാറാകേണ്ട കാലം അതിക്രമിച്ചിരിക്കുന്നു.**

**ഫ്രാൻസിസ് ബുക്കാനന്റെ ആർത്താറ്റു പള്ളി സന്ദർശനവും പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാനും**

എ. ഡി. 1800 –ൽ ഗവർണ്ണർ ജനറൽ വെല്ലസ്ലി ടിപ്പുവിന്റെ പടയോട്ടത്തിനു ശേഷം ബ്രിട്ടീഷ് മലബാറിലെ ജനങ്ങളുടെ ആചാരം, വാണിജ്യം, കൃഷി, കല, ചരിത്രം, ഭൂമിശാസ്ത്രം എന്നീ കാര്യങ്ങളെക്കുറിച്ച് വിശദമായി അന്വേഷിച്ച് റിപ്പോർട്ട് സമർപ്പിക്കുവാൻ നിയോഗിച്ച ഡോ. ഫ്രാൻസിസ് ബുക്കാനൻ തന്റെ A Journey from Madras, through Mysore, Canara and Malabar എന്ന ഗ്രന്ഥത്തിൽ ഇപ്രകാരം പറയുന്നു:

*“മലബാറിൽ ധാരാളം ക്രിസ്ത്യാനികൾ ഉണ്ട്. അവരിൽ പല വിഭാഗങ്ങൾ ഉണ്ട്. കുന്നംകുളത്തു വെച്ച് സെന്റ് തോമസ് ക്രിസ്ത്യാനികളുടെ വിഭാഗത്തിൽപെട്ട ഒരു പാപ്പായുമായി (പുരോഹിതനുമായി) സംസാരിച്ചു. ഒരു ശിഷ്യനുമൊന്നിച്ചാണ് അദ്ദേഹം എന്നെ കാണാൻ വന്നത്. നീല നിറത്തിലുള്ള ഒരു ളോഹയാണ് കത്തനാർ ധരിച്ചിരുന്നത്. പക്വത വന്ന ആ മതപണ്ഡിതനെ അനുയായികളെല്ലാം അതിരറ്റു ബഹുമാനിക്കുന്നുണ്ട്. അദ്ദേഹത്തിന് ജൂതന്മാരുടെ ശരീരപ്രകൃതിയാണ്. അദ്ദേഹത്തിന്റെ മുൻഗാമികൾ നൂറ്റാണ്ടുകളായി ഇവിടെ ജീവിച്ചുപോന്നവരാണെങ്കിലും ശരീരപ്രകൃതിയ്ക്ക് മാറ്റം വന്നിട്ടില്ല. എന്നാൽ അദ്ദേഹത്തിന്റെ അനുയായികളിൽ ഈ രൂപ സാദൃശ്യം കാണുന്നില്ല. അവർ അധികം നാട്ടുകാരിൽ നിന്നും മതപരിവർത്തനം ചെയ്തിട്ടുള്ളവരാണ്. ശരീരപ്രകൃതി അതു വ്യക്തമാക്കുന്നുണ്ട്. പുരോഹിതന്മാരെല്ലാം ഇവിടെ ജനിച്ചു വളർന്നവരാണ്. മതപഠനം നടത്തുന്നതു ഇവിടെ വച്ചു തന്നെയാണ്.*

*പള്ളിയിലെ മതപരമായ ചടങ്ങുകൾ സുറിയാനിയിലും പ്രസംഗം മലയാളത്തിലുമാണ്. ഇവരുടെ പള്ളികളിൽ വിഗ്രഹങ്ങളോ പടങ്ങളോ ഇല്ല. കുരിശിനെ മാത്രമാണ് ആരാധിക്കുന്നത്. പുരോഹിതന്മാർക്ക് വിവാഹം കഴിക്കാം. എന്നാൽ ബ്രഹ്മചര്യം അനുഷ്ഠിക്കുന്നവരാണ് അധികവും. എന്നെ സന്ദർശിച്ച പുരോഹിതൻ അത്തരത്തിൽപ്പെട്ട ആളാണ്. അദ്ദേഹം സസ്യഭുക്കാണ്.*

*തിരുവിതാംകൂറിലെ മതമേലദ്ധ്യക്ഷന്റെ പക്കൽ സെന്റ് തോമസിന്റെ കാലം മുതൽ ഇന്നു വരേയുള്ള എല്ലാ മുൻഗാമികളുടെയും സുദീർഘമായ പട്ടികയുണ്ട്. വിവിധ കാലങ്ങളിൽ ഏല്ക്കേണ്ടിവന്നിട്ടുള്ള പീഡനങ്ങളുടെ ചരിത്രം അദ്ദേഹം സൂക്ഷിച്ചുവച്ചിട്ടുണ്ട്.*

*വൈകുന്നേരം ക്രിസ്ത്യാനികൾ തിങ്ങിപ്പാർക്കുന്ന സ്ഥലങ്ങൾ സന്ദർശിച്ചു. പള്ളിയ്ക്കു ചുറ്റുമായി അടുത്തടുത്ത് വൃത്തിയും ഒതുക്കവുമുള്ള കൊച്ചുകൊച്ചു ഭവനങ്ങളിലാണ് അവർ താമസിക്കുന്നത്. ഭാരതത്തിലെ പട്ടണങ്ങളുടെ നിലവാരം വച്ചു നോക്കിയാൽ ഇവിടം വളരെ ഭംഗിയായി സംവിധാനം ചെയ്തിട്ടുള്ളതാണെന്നും വൃത്തിയുള്ളതെന്നും പറയാം. അവിടുത്തെ പ്രധാന പള്ളിയിൽ പോയി. വളരെ പഴക്കമുള്ള പള്ളി വളരെ ഉയർന്ന സ്ഥലത്താണ് സ്ഥിതിചെയ്യുന്നത്. അതിന്റെ ഭിത്തികളും അൾത്താരയും മതിലുകളും എല്ലാം ചളിയും കളിമണ്ണും കൊണ്ടാണ് പണിതിട്ടുള്ളതെങ്കിലും ഉറപ്പിനോ പുതുമയ്ക്കോ യാതൊരു കോട്ടവും തട്ടിയിട്ടില്ല. മേല്പുരയ്ക്കു കേടുവന്നിട്ടുണ്ട്.*

*ഇവിടെ നിന്നു ഞങ്ങൾ ചാവക്കാട്ടേയ്ക്കു പോയി. പട്ടണം വളരെ ചെറുതാണ്. താമസിക്കുന്നവർ പ്രധാനമായും നസ്രാണികളും മാപ്പിളമാരുമാണ്. കുന്നംകുളങ്ങര എന്ന നസ്രാണികളുടെ പട്ടണത്തിന്റെ കീഴിലാണ് ഇവിടുത്തെ തുറമുഖം....... ചാവക്കാട്ടുള്ള നസ്രാണികളുടെ പാപ്പാ എന്നെ വന്നു കണ്ടു......*

മലങ്കരയുടെ മല്പാനും കുന്നംകുളം ക്രിസ്ത്യാനികളുടെ അന്നത്തെ അനിഷേധ്യനായ നായകനുമായ പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാനെയാണു ബുക്കാനൻ കണ്ടത്. തിരുവിതാംകൂറിലെ മേലദ്ധ്യക്ഷൻ എന്നു പറഞ്ഞിരിക്കുന്നത് 6–ാം മാർത്തോമ്മായായ വലിയ മാർ ദീവന്നാസിയോസിനെയാണ്. കുന്നംകുളത്തെ അങ്ങാടികളെക്കുറിച്ചും മാർത്തോമ്മായുടെ ചാട്ടുകുളങ്ങര – പാലൂർ – ആർത്താറ്റു പള്ളിയെക്കുറിച്ചും വിശദീകരിക്കുന്നു. ടിപ്പു അഗ്നിക്കിരയാക്കിയ പള്ളി ആ അവസ്ഥയിലാണു ബുക്കാനൻ കാണുന്നത്. 11 വർഷം മഴ നനഞ്ഞ് മേൽക്കൂര കേടുവന്ന ആ പള്ളി പുതിയതും പ്രൗഢിയുള്ളതുമായി ആ വിദേശിക്കു തോന്നി.

**ചാവക്കാട് പള്ളി എങ്ങനെ പാലയൂർ പള്ളി ആക്കപ്പെട്ടു**

1800 ൽ ചാവക്കാട്ട് പള്ളി ഇരുന്ന സ്ഥലം ചാവക്കാട് എന്നാണ് അറിയപ്പെട്ടിരുന്നതെങ്കിലും ഇന്ന് പാലയൂർ എന്നാണ് അറിയപ്പെടുന്നത്. തന്മൂലം 1800 നു ശേഷമാണ് ചാവക്കാട് പള്ളിയ്ക്ക് പാലയൂർ പള്ളി എന്ന പേർ ചാർത്തപ്പെട്ടതും സെന്റ് തോമസ് ബന്ധം ആരോപിക്കപ്പെട്ടതും എന്നു മനസ്സിലാക്കാം. ഒന്നാം നൂറ്റാണ്ടിൽ ജിവിച്ചിരുന്ന മാർത്തോമ്മാശ്ലീഹാ നാലാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന സെന്റ് കുറിയാക്കോസ് സഹദായുടെ നാമത്തിൽ ദേവാലയം സ്ഥാപിച്ചു എന്ന് ചരിത്രത്തിന് നിരക്കാത്ത വാദം ബാലന്മാർ പോലും ഇതെന്ത് തലതിരിഞ്ഞ ഏർപ്പാട് എന്ന് പറഞ്ഞ് നിരസ്സിക്കുമെന്നതിന് സംശയമൊന്നുമില്ലല്ലോ. **മൂന്നാം വയസ്സിൽ രക്തസാക്ഷിമരണം പ്രാപിച്ച കുറിയാക്കോസ് സഹദായുടെ പേരിൽ ഇങ്ങനെ ചരിത്ര വിഡ്ഢിത്തരങ്ങൾ എഴുന്നള്ളിക്കുന്നത് ബാലനായ സഹദാ പോലും പൊറുക്കുകയില്ല നിശ്ചയം.**

ചാവക്കാട് പള്ളി (ഇന്ന് മാർത്തോമ്മായുടെ പാലയൂർ എന്ന് തെറ്റായി വിളിക്കപ്പെടുന്ന) എ. ഡി. നാലാം നൂറ്റാണ്ടിനു ശേഷമാണ് സ്ഥാപിക്കപ്പെട്ടിരിക്കുന്നതിനുള്ള മറ്റൊരു തെളിവ് താഴെ കൊടുക്കുന്നു.

എ. ഡി.. 1607 ൽ ചാവക്കാട് പള്ളി പുതുക്കിപ്പണിയുവാൻ ഇറ്റലിക്കാരൻ ഫെനിച്ചിയോയുടെ വിദേശ സാമ്പത്തിക സഹായ അഭ്യർത്ഥനയിൽ കുറിയാക്കോസ് സഹദായുടെ നാമത്തിലുള്ള പള്ളി പുതുക്കിപ്പണിയുവാനാണ് അഭ്യർത്ഥന നടത്തിയിരിക്കുന്നത്.

എ. ഡി. 1800 ൽ പോലും ഫ്രാൻസിസ് ബുക്കാനൻ ഇന്ന് പാലയൂർ പള്ളി എന്നു തെറ്റായി വിളിക്കുന്ന പള്ളിയെ ചാവക്കാട് പള്ളിയെന്നാണ് പറഞ്ഞിരിക്കുന്നത്.

കൂടാതെ മാർത്തോമ്മാ ശ്ലീഹാ വി. കന്യമറിയാമിന്റെ നാമത്തിലാണ് പള്ളികളെല്ലാം സ്ഥാപിച്ചിരിക്കുന്നത്. അതുകൊണ്ട് ചാവക്കാട് ഇന്ന് പാലയൂർ എന്ന പേരിൽ അറിയപ്പെടുന്ന പള്ളി മാർത്തോമ്മാ സ്ഥാപിച്ചത് എന്ന് പറയുന്നതിൽ തീർത്ഥാടന കച്ചവട താല്പര്യം മാത്രമാണ് നമുക്ക് ദർശിക്കാനാവുന്നത്.

മാർത്തോമ്മായുടെ പൈതൃകമുള്ള ചാട്ടുകുളങ്ങര – പാലൂർ – ആർത്താറ്റ് പള്ളി ശക്തൻ തമ്പുരാന്റെ പ്രസിദ്ധമായ നറുക്കെടുപ്പിലൂടെ നഷ്ടപ്പെട്ടപ്പോൾ തങ്ങളുടെ കൈവശമുള്ള ചാവക്കാട് പള്ളിക്ക് പാലയൂർ എന്ന് പേരിട്ട്, കുറിയാക്കോസ് സഹദായെയും ഒഴിപ്പിച്ചെടുത്ത് പുതിയതായി കെട്ടിപ്പൊക്കിയതാണ് ഇന്നത്തെ പാലയൂർ എന്നു വിളിക്കുന്ന പള്ളിയുടെ ഐതീഹ്യം.

കത്തോലിക്കാ ചരിത്രഗവേഷകനായ എൻ. കെ. ജോസ് ഈ കാര്യത്തിലേയ്ക്ക് അതിവിദഗ്ദ്ധമായി വിരൽ ചൂണ്ടുന്നു: **“പാലയൂരിലെ പള്ളിയുടെ സ്ഥാപകൻ മാർത്തോമ്മാ ശ്ലീഹായാണെന്ന പാരമ്പര്യത്തിന് തെളിവൊന്നുമില്ല. മാർത്തോമ്മാ ശ്ലീഹായുടെ പൈതൃകത്തെച്ചൊല്ലി നിഷ്കളങ്കമായി അഭിമാനിക്കുന്ന പാലയൂർകാരോട് മർമ്മഭേദകമായ ഈ പരാമർശം പറയുവാൻ എനിക്ക് ബുദ്ധിമുട്ടുണ്ട്.”**

ഇതുപോലത്തെ ശക്തവും ബോധപൂർവ്വവുമായ പ്രചരണകലകളുടെ തന്ത്രങ്ങൾ ഇന്നും നമുക്ക് ദർശിക്കാനാവും. മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ കന്യകമറിയാമിന്റെ നാമത്തിലുള്ള നിരണം പള്ളിക്കു സമീപം അതേ പേരിൽ പുതിയപള്ളി സ്ഥാപിക്കുക. എട്ടുനോമ്പിന് ഏറ്റവും പ്രസിദ്ധിയുള്ള മലങ്കരയുടെ മണിവിളക്കായ മണർകാട് പള്ളിക്ക് സമീപം കന്യക മറിയാമിന്റെ നാമത്തിൽ പുതിയ പള്ളി സ്ഥാപിക്കുക. കടമറ്റത്തു കത്തനാരെ സീരിയൽ വഴി പ്രസിദ്ധനാക്കിയിട്ട് കടമറ്റത്തു പള്ളിക്കു സമീപം കത്തോലിക്കാപള്ളി സ്ഥാപിക്കുക തുടങ്ങിയവ ചില ഉദാഹരണങ്ങൾ മാത്രം. സാധാരണക്കാർ ശ്രദ്ധിക്കപ്പെടാതെ കിടക്കുന്ന അനേക ഉദാഹരണങ്ങൾ ഇനിയും ഉണ്ടാകാം. ഇതൊക്കെ നമുക്കു പോലും വളരെ നിസ്സാരമായി തോന്നാമെങ്കിലും ഇന്ന് ജീവിച്ചിരിക്കുന്ന തലമുറ ഒന്നു നീങ്ങുമ്പോൾ കാര്യങ്ങൾ മാറ്റിയെഴുതും. ചരിത്രമല്ലേ. എങ്ങനെ വേണമെങ്കിലും പാശ്ചാത്യ മത കോളനിവത്ക്കരണ

(ശേഷം 10–ാം പേജിൽ)

# വി. മാർത്തോമ്മാ ശ്ലീഹാ സ്ഥാപിച്ച പള്ളി...

*(ഒമ്പതാം പേജിൽ നിന്നും)*

ക്കാർക്ക് തോന്നുന്നതുപോലെ വികൃതമാക്കാമല്ലോ.

**പിന്നീട് എന്നെങ്കിലും ഏതു നൂറ്റാണ്ടിലെങ്കിലും നിരണത്തെ മാർത്തോമ്മായുടെ പള്ളിയും മണർകാട് മാതാവിന്റെ പള്ളിയും കടമറ്റത്തു കത്തനാരുമായി ബന്ധപ്പെട്ട കടമറ്റം പള്ളിയും ചരിത്ര വിസ്മൃതിയിലാകുന്ന ഒരു കാലഘട്ടമുണ്ടെങ്കിൽ (അങ്ങനെ സംഭവിക്കാതിരിക്കട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം.) അന്നുമുതൽ ഇപ്പോൾ പുതുതായി സ്ഥാപിച്ചിരിക്കുന്ന പള്ളികളാകും പിന്നീട് മാർത്തോമ്മാ ശ്ലീഹാ നിരണത്തു സ്ഥാപിച്ച പള്ളിയും എട്ടുനോമ്പിനു പ്രസിദ്ധിയുള്ള മണർകാട് പള്ളിയും കടമറ്റം പള്ളിയും.** പണ്ടുമുതലേ ഇവിടെ ഉണ്ടായിരുന്ന സെന്റ് തോമസ് ക്രിസ്ത്യാനികളെ പുത്തൻകൂറുകാർ എന്നു വിളിച്ചവർ ഇനിയും ചരിത്രമുറങ്ങുന്ന സിംഹാസനങ്ങളിൽ കയറിയിരുന്ന് നമ്മെ ഒരു പഴയ കൊരണ്ടിയുടെ മുകളിലേക്കു മാറ്റും. അതിന്റെ ആവശ്യമുണ്ടോ? ഇല്ലെങ്കിൽ മാർത്തോമ്മായുടെ മക്കളും അവരുടെ മെത്രാനും ഉണർന്നെഴുന്നേല്ക്കുക.

**മലങ്കരയുടെ ആത്മാഭിമാനത്തിന്റെ കറകളഞ്ഞ തെളിവായ ആർത്താറ്റ് പടിയോല – 200–ാം വാർഷികം**

ടിപ്പുവിന്റെ പടയാളികൾ അഗ്നിയ്ക്കിരയാക്കിയ മാർത്തോമ്മായുടെ ചാട്ടുകുളങ്ങര – പാലൂർ – ആർത്താറ്റു പള്ളി തീവെച്ചു നശിപ്പിച്ചപ്പോൾ ചാട്ടുകുളങ്ങര, ചെമ്മണ്ണൂർ കമ്പോളങ്ങളിലെ ജനങ്ങൾ കേരളത്തിന്റെ തെക്കൻ പ്രദേശങ്ങളിലേക്ക് പലായനം ചെയ്തു. 1789 മുതൽ 16 വർഷം മേൽക്കൂരയില്ലാതെ അടച്ചുപൂട്ടിക്കിടന്ന ബൃഹത്ത് ദേവാലയം റോമ്മൻ കത്തോലിക്കരുമായുള്ള തർക്കമൊഴിഞ്ഞതിനെ തുടർന്ന് പുനരുദ്ധാരണ പ്രവർത്തനങ്ങൾക്ക് പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ നേതൃത്വം നൽകി. പുതുതാക്കപ്പെട്ട പള്ളിയിൽ മലങ്കര മെത്രാൻ (6–ാം മാർത്തോമ്മാ) തന്നെ ആരാധന പുനരാരംഭിക്കണമെന്ന് മല്പാൻ ആഗ്രഹിച്ചു.

മലങ്കരയ്ക്ക് കൂച്ചുവിലങ്ങുകളുമായി വരുന്ന സകല വിദേശ മേധാവിത്വങ്ങളെയും ഒരുപോലെ തള്ളിപറയുന്ന പക്വതയിലേയ്ക്കും പൗരുഷത്വത്തിലേയ്ക്കും മലങ്കരസഭ എത്തിച്ചേരുവാൻ ആർത്താറ്റ് പടിയോല മെനഞ്ഞ അതിന്റെ ശില്പി പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാൻ (പിന്നീട് ജോസഫ് മാർ ദീവന്നാസിയോസ് ഒന്നാമൻ മെത്രാപ്പോലീത്താ) പ്രകടമാക്കിയ ക്രാന്ത ദർശിത്വം പടിയോലയുടെ 200–ാം വർഷത്തിലും നമ്മെ പുളകിതരാക്കുന്ന അനുഭവമാണ്.

**ആർത്താറ്റ് പടിയോല**

*കൊല്ലം 981–മത് മകരം ഞായറ്റിൽ പുത്തൻകൂറ് സുറിയാനിക്കാരായ ആർത്താറ്റ് എടവകക്കാർ എല്ലാവരും കൂടി നമ്മുടെ വാവ ദീവന്നാസിയോസ് തിരുമുമ്പിൽ എഴുതിവച്ച പടിയോലയാവിത്:*

*നമ്മുടെ ജനങ്ങളിൽ ചിലർ പരദേശക്കാരുടെ എടത്തൂട് ഉപദേശം കേക്കയാൽ റോമ്മ വിച്ചാതത്തിലേക്കു തിരിഞ്ഞുപോയി വഴക്ക് പിടിച്ച് പള്ളിയും പറമ്പും പകുത്ത് നറുക്കിട്ട് എടുപ്പാൻ ഇടവന്നു. ആ ബന്ധം കൊണ്ട് വളരെ വ്യാകുലത്തിന് ഇടവന്നതിനാൽ, മേലാൽ അങ്ങനെ വരാതിരിപ്പാൻ വേണ്ടി, **റോമ്മായിൽ നിന്നോ ബാബേലിൽ നിന്നോ അന്തിയോഖ്യയിൽ നിന്നോ മറ്റു വല്ല പരദേശത്തു നിന്നോ** യാതൊരു മെത്രാന്മാരുടെ ഉപദേശവും നടപ്പുകളും ഒരുനാളും കേട്ടുവഴങ്ങി നടക്കാതെ നമ്മുടെ മാർത്തോമ്മാ ശ്ലീഹായുടെ പൂർവ്വിക വിശ്വാസവും ചട്ടങ്ങളും അനുസരിച്ച് നടന്നുകൊള്ളുമാറ് സമ്മതിച്ച് തമ്പുരാനെപ്പെറ്റ അമ്മയുടെ ആർത്താറ്റ് പള്ളി നടയിൽ വച്ച് എഴുതിയത്.*

*എന്ന് ........................*

**മാർത്തോമ്മായുടെ ആർത്താറ്റ് പള്ളിയും സ്വർണ്ണ മെഡലും**

ഇന്ത്യയിലെ സുറിയാനി ക്രിസ്ത്യാനികളുടെ ചരിത്രവും സാഹിത്യവും പഠനവിഷയമാക്കുക, ബൈബിൾ മലയാളത്തിലേയ്ക്കു വിവർത്തനം ചെയ്യുക എന്നീ ഉദ്ദേശ്യങ്ങളോടുകൂടി 1806 ൽ മലങ്കര സന്ദർശിച്ച ഈസ്റ്റ് ഇന്ത്യ കമ്പനിയുടെ ചാപ്ലെനായ ക്ലോഡിയസ് ബുക്കാനന്റെ Memories of Dr. Buchanon എന്ന ഗ്രന്ഥം ചാട്ടുകുളങ്ങര – ആർത്താറ്റ് – പാലൂർ പള്ളിയുടെ മലങ്കരയിലെ പ്രാധാന്യം വിളിച്ചോതുന്നതാണ്.

അദ്ദേഹം ഇപ്രകാരം എഴുതുന്നു.

*"Colonel Macauly has accompanied me thus for. We first proceeded from Cochin to the famous Sanskrit College at Trichur and there to a district of Syrian Christians which I had not to be for visited. It was named by Hyder Ali Nazarani Gour, or a city of Nazaranes. It is a beautiful place, fertile and populous. The town is four square having four gutes, built on the side of a hill with steps cut in the rock from street to street surrounded by lofty groves of palm and other trees. A Verdant meadow winds about the fort of the hill, and the whole Country is a scene of hill and dale. The priests and people knew me and received us with great affection.Macualy accompanied me to the principal Church. **Having signified my intention of presenting a large gold medal (pathakku) to this Church, in the name of the all the Syrian Churches in Malayalam**, A vast concourse of people assembled. There is no person in the town but Nazaranes. It is about three times as large as a College medal and exhibits the baptism Jesus in Jordan, elegantly executed and on the reverse a child brought to be published. I placed it on the after in the presence of the people with due solemnily and beside it, a gift to the poor. The town in the terrotory to the rajah of Cochin whom I visited fornight ago. Tippu invaded this Syrian Colony in 1789. The people pointed out to me the grove of trees on which the Christians were hanged...Nazarani Bazar ( as it is sometimes called) is due east from paniyani and in near palghat cheri. The Second visit to the Churches has been useful" (Memoiors of Dr. Bhathanen p- 154, 156).*

ചാട്ടുകുളങ്ങര പാലൂർ പള്ളിയുടെ പുനർനിർമ്മാണം പൂർത്തിയാക്കുകയും ആർത്താറ്റ് പടിയോലയ്ക്ക് രൂപം നൽകുകയും ചെയ്ത കാലമായിരുന്നു അത്. പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാന്റെ പ്രാർത്ഥനാജീവിതവും പാണ്ഡിത്യവും ശില്പകലാവിശാരദത്വവും ബുക്കാനൻ നേരിട്ടു കണ്ടു മനസ്സിലാക്കി.

മൈസൂർ സുൽത്താനായ ഹൈദർ അലിയെക്കൊണ്ട് നസ്രാണികളുടെ പട്ടണം എന്നു വിളിപ്പിച്ച കുന്നംകുളത്തിന്റെ നഗരസംവിധാനം ബുക്കാനിൽ വലിയ മതിപ്പുളവാക്കി.

മലങ്കരസഭയിലുള്ള പല പള്ളികളിലേക്കും ബുക്കാനൻ പോയിരുന്നുവെങ്കിലും അദ്ദേഹത്തെ ഇത്രമാത്രം കോരിത്തരിപ്പിച്ച മറ്റൊരു സന്ദർശനവുമില്ല. അതുകൊണ്ടാണല്ലോ **മലങ്കരയിലെ എല്ലാ പള്ളികളുടേയും നാമത്തിൽ ഒരു സുവർണ്ണ മെഡൽ (പത്താക്ക്) അദ്ദേഹം മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ ചാട്ടുകുളങ്ങര പാലൂർ ആർത്താറ്റ് പള്ളിക്ക് നല്കിയത്.** മാർത്തോമാശ്ലീഹായാൽ സ്ഥാപിതം എന്ന പ്രശസ്തിയും മലങ്കരയുടെ തലപ്പള്ളി എന്ന ബഹുമതിയും ഈ മെഡൽ സമർപ്പണത്തിലൂടെ അദ്ദേഹം അംഗീകരിക്കുകയായിരുന്നു.

മാർത്തോമായുടെ പട്ടണമായ കുന്നംകുളം മലങ്കരസഭയ്ക്ക് എന്നും എന്നും അഭിമാനിക്കാവുന്ന നഗരമാണ്. ടിപ്പുസുൽത്താന്റെ ആക്രമണം മൂലം നശിക്കപ്പെട്ട മാർത്തോമായുടെ ചാട്ടുകുളങ്ങര – പാലൂർ – ആർത്താറ്റ് പള്ളിയുടെ പുനർനിർമ്മാണത്തിന് ഉത്സാഹിക്കുകയും എല്ലാ വിദേശ മേൽക്കോയ്മകളേയും തള്ളിപ്പറയുന്ന മലങ്കരയുടെ അഭിമാനമായ ആർത്താറ്റ് പടിയോലയ്ക്ക് രൂപം നൽകുകയും മലങ്കരയുടെ പഠിത്തവീടായ സെമിനാരിയെന്ന (ഓർത്തഡോക്സ് സെമിനാരി, കോട്ടയം) സ്വപ്നം താലോലിച്ച് യാഥാർത്ഥ്യമാക്കിയ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് ഒന്നാമൻ തിരുമേനി കുന്നംകുളത്തിന്റെ ഉയിർത്തെഴുന്നേൽപ്പിന് അടിസ്ഥാനമിട്ടെങ്കിൽ അതിന് തക്കസമയത്ത് വെള്ളവും വെളിച്ചവും കൊടുത്ത് വളർത്തിയെടുക്കുന്നത് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് രണ്ടാമനാണ്. ജൂത പാരമ്പര്യമുള്ള ശിരസ്സിന്റെ ഉടമയായ പുലിക്കോട്ടിൽ രണ്ടാമൻ തിരുമേനിയുടെ ദർശനങ്ങൾ ഇടവകപത്രികയെന്ന മാസികയായും, കേരളപതാക എന്ന ദ്വൈവാരികയായും സുറിയാനി സുവിശേഷൻ എന്ന ത്രൈമാസിക ആയും മലങ്കരയിൽ പുറത്തിറങ്ങി. കേരളത്തിലെ ആദ്യത്തെ കല്ലച്ച് പ്രസ്സ് കുന്നംകുളത്താണ് തിരുമേനി തുടങ്ങിയത്. 1863 ൽ കുന്നംകുളത്തു നിന്നു തിരുമേനി ആരംഭിച്ച ഊർശ്ലേമിലേക്കുള്ള യാത്രയുടെ വിവരണം നാളിതുവരെ സഹൃദയലോകത്തിന്റെ ശ്രദ്ധയിൽ വന്നിട്ടില്ല. മലയാളത്തിലെ രണ്ടാമത്തെ യാത്രാവിവരണ ഗ്രന്ഥം എന്ന ബഹുമതി ഇതിന് ലഭിക്കേണ്ടതാണ്. ആദ്ധ്യാത്മിക സാമൂഹ്യസാംസ്കാരിക മേഖലകളിലെ തിരുമേനിയുടെ സാന്നിദ്ധ്യത്തിന്റെ ഏതാനും ചില തെളിവുകളാണ് ജാതൈക്യപ്രസ്ഥാനം, മലങ്കരമഹാജനസഭ, എം. ഡി. സെമിനാരി, എം. ഡി. സ്കൂളുകൾ എന്നിവ.

**ഉപസംഹാരം**

പൊടിപടലം കൊണ്ട് മൂടപ്പെട്ടതും സൂര്യപ്രകാശം ഏല്ക്കാതെയും കിടന്നിരുന്ന പുരാതന മലങ്കരസഭയുടെ, വിശിഷ്യ കുന്നംകുളത്തിന്റെയും മാർത്തോമായുടെ ചാട്ടുകുളങ്ങര – പാലൂർ – ആർത്താറ്റ് പള്ളിയുടെയും ചരിത്രത്തിന്റെ പുനർവായന നടത്തുമ്പോൾ കുന്നംകുളത്തിന്റെ ബഹുവർണ്ണ ശോഭിതമായ മഹത്വം ആരൊക്കെ മറച്ചു വച്ചാലും മലങ്കര നസ്രാണികൾക്ക് മറക്കുവാനോ മറയ്ക്കുവാനോ കഴിയുകയില്ല.

വി. കന്യക മറിയമമ്മയുടെ തിരുനാമത്തിലുള്ള മലങ്കരയുടെ തലപ്പള്ളിയായ ചാട്ടുകുളങ്ങര – പാലൂർ – ആർത്താറ്റ് പള്ളിയുടെ സ്ഥാപകനായ വി. മാർത്തോമ്മാ പിതാവിന്റെയും, ധീരദേശാഭിമാനികളായ രക്തസാക്ഷികളായ കുന്നംകുളം മക്കളുടേയും മലങ്കരസഭയുടെ ഉയിർത്തെഴുന്നേല്പിന്റെ സ്വപ്നക്കൂട് നെയ്തുകൂട്ടിയ ദാർശനികന്മാരായ രണ്ട് മലങ്കര മെത്രാപ്പോലീത്താമാരുടെയും മുമ്പിൽ നമുക്ക് ആദരവോടെ നമ്മുടെ നന്ദിയുടെ സ്തുതിപ്പുകൾ അർപ്പിക്കാം. മലങ്കരയുടെ ആമോദഗീതങ്ങൾ വാഴ്ത്തി പാടാം. എന്നെന്നേയ്ക്കും!.

**അവലംബം:**


1. ഇന്ത്യൻ ഓർത്തഡോക്സ് സഭ: ചരിത്രവും സംസ്കാരവും, റവ. ഡോ. ജോസഫ് ചീരൻ, അഡ്വ. പി. സി. മാത്യു പുലിക്കോട്ടിൽ, കെ. വി. മാമ്മൻ കോട്ടയ്ക്കൽ

2. ലോഗന്റെ മലബാർ മാനുവൽ.

3. സ്നേഹയാത്ര – ഫെബ്രുവരി 2005.


*(പ്രദക്ഷിണം, 2005 ഏപ്രിൽ)*

## ആന്തരിക പരിവർത്തനം വരണം

"ഞാനീ സർവ്വമതസൗഹാർദ്ദത്തിനുവേണ്ടി ലോകമാകെ ഓടി നടന്നിട്ടുണ്ട്. അപ്പോൾ എനിക്ക് ഉണ്ടായിട്ടുള്ള വളരെ സങ്കടകരമായ ഒരു അനുഭവമിതാണ്. ഈ ലോകമതനേതാക്കന്മാരെ എല്ലാം കൂടെ എടുത്താൽ യഥാർത്ഥത്തിൽ പരിശുദ്ധന്മാരായിട്ടുള്ളവർ വളരെ കുറച്ചേ ഉള്ളൂ. അധികം പേരും അധികാരത്തിനും ശക്തിക്കും സ്ഥാനത്തിനും വേണ്ടി വടംവലി നടത്തിക്കൊണ്ട് സർവ്വമതസമ്മേളനങ്ങളും സംഘടനകളും നടത്തിക്കൊണ്ട് പോകുന്നവരാണ്. ഇത് വളരെയധികം എന്നെ വേദനിപ്പിക്കുന്ന ഒരു കാര്യമാണ്. ഈ മനുഷ്യരാശിക്ക് രക്ഷയുണ്ടാകണമെങ്കിൽ മതനേതാക്കന്മാരായ ഞങ്ങളെപ്പോലെയുള്ളവർ ആന്തരികമായി പരിവർത്തനം ചെയ്ത് ഈശ്വരവാഹികളായി തീരണം. അല്ലെങ്കിൽ യാതൊന്നും നടക്കുകയില്ല. മനുഷ്യർ ഇന്ന് മതത്തിൽ നിന്നു അധികമൊന്നും പ്രതീക്ഷിക്കുന്നില്ല. കാരണം നമ്മുടെ മതനേതാക്കന്മാരെ ജനങ്ങൾ നോക്കിയിട്ട്, "ഓ.. ഇവരാണോ ദൈവത്തിങ്കലേക്ക് നമ്മളെ നയിക്കാനുള്ളവർ..!" എന്നു പറയുന്നു. ഇതാണ് പരമാർത്ഥം. വളരെ ദുഃഖത്തോടുകൂടിയാണു ഞാനിത് പറയുന്നത്. കൂടുതൽ എന്തെങ്കിലും ഞാൻ പറയുന്നത് വളരെ മോശമായിരിക്കും."

**– പൗലോസ് മാർ ഗ്രിഗോറിയോസ്**

## കുന്നംകുളവും നസ്രാണി പേരുകളും

നസ്രാണികളുടെ പട്ടണമായ കുന്നംകുളം, വിളിപ്പേരുകളിൽ പോലും വൈവിധ്യം കാണിക്കുന്നു. ഏഷ്യയിലെ ഏറ്റവും വലിയ സെമിത്തേരിയായ ചാട്ടുകുളങ്ങര – പാലൂർ – ആർത്താറ്റ് സെമിത്തേരിയിലെ കബറിടങ്ങളിൽ പതിച്ചിരിക്കുന്ന പേരുകൾ ഇത് വ്യക്തമാക്കുന്നു. സെന്റ് ക്രിസ്ത്യാനികളുടെ പേരുകളെല്ലാം – ദ്രാവിഡ ശബ്ദങ്ങൾക്ക് പ്രാമുഖ്യം ഉള്ള തദ്ദേശീകരിക്കപ്പെട്ട പേരുകളായിരുന്നു. അവയ്ക്ക് വേദപുസ്തക / ആദിമ ക്രിസ്തീയ നാമങ്ങൾ മൂലങ്ങളായി ഉണ്ടായിരുന്നു. ഏതാനും ഉദാഹരണങ്ങൾ

| തനി നസ്രാണി പേരുകൾ | വേദപുസ്തക / ആദിമ ക്രിസ്തീയ നാമങ്ങൾ |
| --- | --- |
| പുരവത്തു, പാത്തു | പത്രോസ് |
| താരു, തര്യൻ | ദാവീദ് |
| വാറു, വറീത് | ഗീവറുഗീസ് |
| ഇട്ടൻ അബ്രഹാം | |
| ചേറുണ്ണി | സഖറിയ |
| ലോന, ഉലഹന്നാൻ | യോഹന്നാൻ |
| ചുമ്മാർ | ശീമോൻ |
| പാവുപത്രോസ് | |
| ഇയ്യു ഇയ്യോബ് | |
| കാക്കു | യാക്കോബ് |
| താണ്ട, വിത്താണ്ട | സാറാ |
| എളച്ചാർ | ഏലീശുബ |
| മാക്കാണ്ട | ലൂക്കോസ് |

ഉക്രു, കുഞ്ഞായി, മാത്തിരി, ചാക്കപ്പായി, എളച്ചാർ തുടങ്ങിയ ഈ തനി നസ്രാണി പേരുകൾ നമ്മുടെ പിൻതലമുറകൾക്ക് ഒരു ഫാഷനായി നാം സ്വീകരിക്കില്ലെന്ന് ആരു കണ്ടു.!

# സഭാകേസുകൾ നടത്തുന്നത്

(ഒന്നാം പേജിൽ നിന്നും)

യിക്കുന്ന ഒരു ഉദാഹരണം കേൾക്കുക.

ഏതാനും വർഷങ്ങൾക്കു മുമ്പ് നരിമാനെ കണ്ട് കേസിന്റെ കാര്യം ചർച്ച ചെയ്യുവാനായി പ. കാതോലിക്കാബാവാ ഡൽഹിയിലെ നരിമാന്റെ വീട്ടിൽ ചെന്നു. വീട്ടിലെത്തിയ ബാവായെയും സംഘത്തെയും ആരും സ്വീകരിച്ചിരുത്തിയില്ല; ബഹുമാനിച്ചില്ല. കുറെ സമയം കാത്തിരുന്നതിനുശേഷം സാക്ഷാൽ നരിമാൻ ഇറങ്ങിവന്നു. "എന്തെങ്കിലും നിങ്ങൾക്ക് പറയാനുണ്ടെങ്കിൽ അത് പത്രാധിപരോട് പറഞ്ഞോണം. എനിക്കിതൊന്നും കേൾക്കാൻ സമയമില്ല" എന്നു പറഞ്ഞ് അയാൾ പോയി.

ഡൽഹി ഭദ്രാസന മെത്രാപ്പോലീത്തായും ഒരു പുരോഹിതനും ഒരു ശെമ്മാശ്ശനും കണ്ടുനിൽക്കെയാണ് ഈ അവഹേളനം ബാവായ്ക്കുണ്ടായത്. എന്നിട്ടും ഇപ്പോഴും ഇയാൾ തന്നെ നമ്മുടെ കേസ് വാദിക്കുന്നതെന്തുകൊണ്ട് എന്ന് നമുക്ക് സംശയം തോന്നാം. സുപ്രീംകോടതിയിലെ സീനിയർ അഭിഭാഷകനായ ഇദ്ദേഹത്തെ പിണക്കി മറ്റൊരാൾക്ക് ഈ കേസ് കൊടുക്കാനുള്ള ധൈര്യം സഭാനേതൃത്വത്തിനില്ല. മറ്റാരെയെങ്കിലും വച്ചാൽ കോടതിച്ചെലവ് കൊടുക്കുവാൻ മേല്പറഞ്ഞ കമ്പനികൾ തയ്യാറാകുകയില്ലെന്ന ഭയവും സഭാനേതൃത്വത്തിനുണ്ട്.

മറുവശത്ത് തോമസ് പ്രഥമൻ ബാവാ കേസുകളുടെ ലോകത്തു നിന്നും വക്കീലിനു കാശു കൊടുത്തു മുടിയുന്നതിൽ നിന്നും തന്ത്രപൂർവ്വം പിന്മാറി. നാലാം ക്ലാസുകാരനായ അദ്ദേഹത്തിന്റെ ബുദ്ധിയോടു കിടപിടിക്കുവാൻ നമ്മുടെ സഭാനേതൃത്വത്തിന് ഒരിക്കലും കഴിയുന്നുമില്ല.

പരുമലയിൽ നാനാജാതി മതസ്ഥരിടുന്ന പണം കേസ് കളിച്ചു കളയുന്നതിൽ നിരണം ഭദ്രാസനാധിപനും പാവങ്ങളുടെ പക്ഷക്കാരനുമായ ഒസ്താത്തിയോസ് മെത്രാച്ചനു പോലും സങ്കടമില്ല. പിന്നെ ബാക്കിയുള്ളവരുടെ കാര്യം പറയാനുമില്ലല്ലോ. ■



## സന്ധ്യയിൽ ഉപയോഗിക്കാവുന്ന ഒരു പ്രാർത്ഥന

പ്രകാശത്തിന്റെ സൃഷ്ടാവും ഞങ്ങളുടെ ജീവന്റെ ഉറവിടവുമായ പിതാവാം ദൈവമേ, നിന്റെ പ്രകാശത്താൽ ഞങ്ങൾ പ്രകാശം കാണുന്നു. സകലത്തിനും ആധാരമായിരിക്കുന്ന പ്രകാശവും നീ തന്നെ. "സകല മനുഷ്യരെയും പ്രകാശിപ്പിക്കുന്ന സത്യവെളിച്ചമായ" നിന്റെ ഏകപുത്രനെ നീ കാരുണ്യപൂർവ്വം ലോകത്തിലേയ്ക്ക് അയച്ചു. അവൻ മൂലം ഞങ്ങൾ ദൈവിക മഹത്വത്തിനും ജീവനും അവകാശികളായി തീർന്നു. ഞങ്ങൾക്കും നിന്റെ സകല സൃഷ്ടിക്കും വേണ്ടി നീ സ്നേഹപൂർവ്വം വർഷിച്ചു തന്നതായ നല്ല ദാനങ്ങൾക്കു വേണ്ടി ഞങ്ങൾ നന്ദിയോടെ നിന്നെ സ്തോത്രം ചെയ്യുന്നു. എളിയവരും പാപികളുമായ ഞങ്ങൾ വിനയപൂർവ്വം ഈ ചെറിയ ദീപങ്ങൾ തെളിയിച്ച് നിന്റെ തിരുനാമത്തെ മഹത്വപ്പെടുത്തുന്നു. അനന്തമായ ആകാശവിതാനത്തിൽ പ്രകാശഗോളങ്ങൾ അവയുടെ ശോഭയാൽ നിന്നെ സ്തുതിക്കുന്നതു പോലെ ബലഹീനരായ ഞങ്ങളും ഞങ്ങളുടെ ആത്മശരീരമനസുകളെ ഈ ദീപങ്ങളോടൊപ്പം ഉയർത്തി നിന്നെ പുകഴ്ത്തുന്നു. കർത്താവേ, ഞങ്ങൾ കൊളുത്തിയ ഈ ദീപങ്ങൾ അണഞ്ഞു പോവുകയും ഇരുട്ടു ഞങ്ങളെ മൂടുകയും ചെയ്യുമ്പോൾ നിന്റെ പരിശുദ്ധാത്മാവിന്റെ അണയാത്ത നാളങ്ങൾ ഞങ്ങളിൽ ജ്വലിപ്പിക്കേണമെ. നിന്റെ മക്കളിൽ പുതിയ പ്രകാശവും ആനന്ദകരമായ ജീവനും ചൊരിയണമേ. വറ്റിപ്പോകാത്ത എണ്ണയായ ദിവ്യസ്നേഹത്താൽ നിന്റെ സഭയുടെ ജീവനെ നീ ദീപ്തമാക്കണമേ. സമർപ്പണബോധവും ത്യാഗചിന്തയും ഞങ്ങളിൽ വളർത്തി ഞങ്ങളുടെ സഹോദരങ്ങളായ മനുഷ്യരുടെ നന്മയ്ക്കു വേണ്ടി ജീവിയ്ക്കുവാൻ ഞങ്ങളെ ഒരുക്കേണമെ. ദാരിദ്ര്യത്തിലും രോഗത്തിലും മനഃക്ലേശങ്ങളിലും അനീതിയിലും മരണത്തിന്റെ ഇരുണ്ട നിഴലിലും പാർക്കുന്ന നിന്റെ മക്കൾക്കെല്ലാം നീതിയുടെയും സൗഖ്യത്തിന്റെയും വെളിച്ചം നൽകുന്ന വിളക്കുകളായി ഞങ്ങളെ നീ രൂപാന്തരപ്പെടുത്തേണമേ. ഞങ്ങൾ ഒരുമിച്ച് വിശുദ്ധന്മാരുടെ സർവ്വ സംഘത്തോടും ചേർന്ന് നിന്നെയും നിന്റെ ഏകജാതനെയും പരിശുദ്ധാത്മാവിനെയും അനവരതം സ്തുതിച്ച് മഹത്വപ്പെടുത്തുന്നു.

## പരിശുദ്ധാത്മാവിനോടുള്ള പ്രാർത്ഥന

ജീവന്റെ ശ്വാസമായ പരിശുദ്ധാത്മാവേ, സകല നന്മകളുടെയും പ്രചോദകനായ ദൈവമേ, ഞങ്ങളിൽ ആവസിച്ച് ഞങ്ങളുടെ ആത്മാവിന്റെ അഗ്നിയെ ഊതിത്തെളിപ്പിക്കേണമെ.

സൃഷ്ടിയെ പരിപോഷിപ്പിക്കുന്നവനായ പരിശുദ്ധാത്മാവേ, ഞങ്ങളെ നിന്റെ സൃഷ്ടിയുടെ രഹസ്യങ്ങളിലേക്ക് നയിക്കേണമെ. അലസമായ ഞങ്ങളുടെ മനസിനെയും ബുദ്ധിയെയും നിന്റെ ദിവ്യമായ സർഗ്ഗശക്തിയാൽ ഉണർത്തി, സ്നേഹപൂർവ്വം മറ്റുള്ളവർക്കു വേണ്ടി പ്രവർത്തിക്കുവാൻ ഞങ്ങളെ സന്നദ്ധരാക്കണമെ.

ഓരോ പ്രഭാതത്തിലും ഞങ്ങൾ ഉണരുമ്പോൾ നിന്റെ സൃഷ്ടിയുടെ സൗന്ദര്യം ദർശിക്കുവാനും അമേയമായ നിന്റെ ജ്ഞാനത്തിന്റെ പ്രകാശകിരണങ്ങൾ സ്വീകരിക്കുവാനും ഞങ്ങളെ ഒരുക്കേണമെ. പരിശുദ്ധാത്മാവാം ദൈവമേ, നീ ഞങ്ങൾ വിളിക്കുമ്പോൾ ഉത്തരം നൽകുന്നവനും ഞങ്ങളുടെ സഹായകനായി അടുത്തുവരുന്ന സഹായകനുമാകുന്നുവല്ലോ. വിശ്വാസത്തോടെയും ആഴമായ പ്രത്യാശയോടെയും നിന്നെ വിളിക്കുവാൻ കൃപയരുളേണമെ.

ഞങ്ങളുടെ ബലഹീനമായ മാനുഷികാവസ്ഥയിൽ ഞങ്ങൾ പൂർണ്ണതയ്ക്കായി അഭിവാഞ്ചിക്കുന്നു. അത്യുന്നതങ്ങളിൽ ദൈവത്തിന്റെ അപരിമേയമായ മഹത്വം കാണുവാൻ പാപികളായ ഞങ്ങൾ വെമ്പുന്നു. ദൈവത്തിന്റെ ആർദ്രമായ കരുണ മാത്രമാകുന്നു ഞങ്ങൾക്കാശ്രയം. ഉണ്ടായിട്ടുള്ളതും ഉണ്ടാകാനുള്ളതുമായ സകലത്തെയും പൂർത്തീകരിക്കുന്ന പരിശുദ്ധാത്മാവേ, തിന്മയുടെ അടിമത്വത്തിൽ നിന്നും ഞങ്ങളെ മോചിപ്പിച്ച്, നന്മയുടെ വഴിയിൽ ഞങ്ങളെ പൂർത്തീകരിക്കേണമെ. സത്യത്തിന്റെയും പരസ്പര സ്നേഹത്തിന്റെയും ദൈവഭക്തിയുടെയും ഉന്നതങ്ങളിലേക്ക് ഞങ്ങളെ നടത്തേണമെ. വിശുദ്ധ ത്രിത്വത്തിന്റെ അനിർവചനീയമായ പ്രകാശത്തിലേക്കും സ്നേഹത്തിന്റെ പാരസ്പര്യത്തിലേക്കും ഞങ്ങളെ ഉപനയിക്കേണമെ. ഞങ്ങൾ നിനക്കും നീ ആരിൽ നിന്നും പുറപ്പെടുന്നുവോ ആ പിതാവിനും ആരിൽ നിന്നും എടുക്കുന്നുവോ ആ പുത്രനും സ്തുതിയും സ്തോത്രവും സമർപ്പിക്കുന്നു. ആമ്മീൻ. ■

ജനകീയ പ്രതികരണങ്ങൾക്കും പോരാട്ടങ്ങൾക്കും ശക്തി പകരുവാനായി ഗ്രിഗോറിയൻ പഠനവേദിയ്ക്കു വേണ്ടി ജോയ്സ് തോട്ടയ്ക്കാടും കൂട്ടുകാരും പ്രസിദ്ധീകരിക്കുന്നത്.
പത്രാധിപർ: ജോയ്സ് തോട്ടയ്ക്കാട്. വിലാസം: സോഫിയാ ബുക്സ്, സൂര്യ ഗസ്റ്റ് ലൈൻ, തെക്കേനട, കോട്ടയം – 686 001. ഫോൺ: 91 – 481 – 2303237, 98474 98303